# ബ്രഹ്മാനന്ദ ശ്രീമദ് ശിവപ്രഭാകര സിദ്ധയോഗി പരമഹംസർ

സമാഹരണം

ശ്രീമദ് ശ്രീധരസ്വാമി തിരുവടികൾ

# ബ്രഹ്മാനന്ദ ശ്രീമദ് ശിവപ്രഭാകര സിദ്ധയോഗി പരമഹംസർ

സമാഹരണം
ശ്രീമദ് ശ്രീധരസ്വാമി തിരുവടികൾ

പ്രസാധകർ

**SREE VANAMALEESWARA TEMPLE**
**PARVATHIPURAM**
NAGERCOIL- 629 003
Phone: 04652-236321
Website: www.sreedharaswamikal.org

*(Malayalam)*
BRAHMAANANDA SREEMADH SIVAPRABHAKARA SIDDHAYOGI PARAMAHAMSAR
*(Reminisemers)*
*Collections:* Sreemath Sreedhara Swamy Thiruvadikal
Sannidhanam, Parvathipuram
Nagercoil- 629003


*First Published:* 2011 April

*Type set:* Sreeni, Chavara.

*Printed at: Suvarna Mudra, Cochin - 26*

*Published by:*
Sreedhara Swamy, Sannidhanam, Parvathipuram
Nagercoil- 629003, T.N. State. PH: 04652-236321, (O) 9790208635

*Cover Design:* Vipin, Esquire Communications

*Price:* Rs. 100/-

*Copies:* 1000

*Distributors:*
Sreedhara Swamy, Sannidhanam,
Parvathipuram, Nagercoil
04652-236321, (O) 9790208635

# ഉള്ളടക്കം

## മാപ്പ്

*പൊടിഞ്ഞ് പഴകിദ്രവിച്ച പത്രത്തുണ്ടുകളിൽനിന്നും മറ്റും വളരെ ശ്രദ്ധിച്ച് പകർത്തിയെഴുതിയെടുത്ത ലേഖനങ്ങളാണിവ. പല തെറ്റുകളും വന്നിട്ടുണ്ടാവാം. അറിവുള്ളവർ ശുദ്ധപാഠം അയച്ചുതന്നാൽ തിരുത്താവുന്നതേയുള്ളൂ, പോരായ്മകൾ ക്ഷമിക്കണം.*

---

## രണ്ട് വാക്കുകൾ കൂടി

**1948** ജൂൺ 8-ാം തീയതി മുതൽ സ്മര്യപുരുഷനെക്കുറിച്ച് വന്നിട്ടുള്ള ലേഖനങ്ങളും പത്രവാർത്തകളും അടുത്ത പുറങ്ങളിൽ ചേർത്തുകൊള്ളുന്നു. അസംഖ്യം ആളുകളുമായി ആത്മാർത്ഥമായ വ്യക്തിബന്ധങ്ങൾ ഉണ്ടായിരുന്ന ഒരു അവധൂതയോഗിയുടെ തുലികാചിത്രമെഴുതുവാൻ ആർക്കും തന്നെ ആവുകയില്ല എന്നാണ് നമുക്ക് തോന്നുന്നത്. വ്യത്യസ്തങ്ങളായ അനുഭവങ്ങളും കാഴ്ചപ്പാടുകളും ഓരോരുത്തർക്കും ഉണ്ടാവും. ഒത്തിരി ഒത്തിരി ഓരോരുത്തർക്കും പറയുവാനുണ്ടാവും! അവയിൽ കൈയിൽ വന്നിടത്തോളം വാരിയെടുത്ത് കാലഗതിയിൽ നശിച്ചുപോവാതെ രേഖപ്പെടുത്തുക മാത്രമേ ഇതിൽ ചെയ്തീട്ടുള്ളൂ. ഇത് ഒട്ടും പൂർണ്ണമല്ല! കടലിൽനിന്നും കൈക്കുമ്പിളിൽ കൊള്ളുന്നിടത്തോളം കോരിയെടുത്തു എന്നു മാത്രമേ ഉള്ളൂ. വായനക്കാരുടെ പ്രതികരണങ്ങൾ അറിയുവാൻ ആഗ്രഹമുണ്ട്.

സാദരം,

**ശ്രീമദ് ശ്രീധരസ്വാമി തിരുവടികൾ**
ശ്രീ വനമാലീശ്വരക്ഷേത്രം പാർവ്വതിപുരം,
നാഗർകോവിൽ- 629003

ഫോൺ: 04652-236321
മൊബൈൽ: (0) 9790208635
വെബ്സൈറ്റ്: www.sreedharaswamikal.org

## പ്രസാധക്കുറിപ്പ്

ബ്രഹ്മശ്രീ ശിവപ്രഭാകര സിദ്ധയോഗി എന്ന പേരിൽ ഒരു പുണ്യാത്മാവ് നാനാ ലീലകളാടി ഇന്നും വിരാജിക്കുന്നു. അദ്ദേഹത്തെ നേരിട്ടറിവുള്ള അനേകമാളുകൾ ഭാരതത്തിലുടനീളം ഉണ്ട്. അദ്ദേഹം പത്തനംതിട്ടയിലെ ഓമല്ലൂർ എന്ന സ്ഥലത്തുവച്ച് സമാധിയായി എന്നൊരു വാർത്ത പ്രചരിച്ചിരുന്നു. അതുമാത്രമല്ല അവിടെ ചെറിയ സമാധിമണ്ഡപവും, സമാധിപൂജയും മറ്റുമുണ്ട്. കാലം കുറെ അങ്ങനെ കഴിഞ്ഞു. നാലഞ്ച് വർഷം മുമ്പ് നൂറോളം തീർത്ഥാടകർ ഹിമാലയം യാത്രയ്ക്ക് പുറപ്പെട്ടു. അവർ പ്രസിദ്ധമായ വൈഷ്ണവിക്ഷേത്രം സന്ദർശിക്കുകയുണ്ടായി. ആ ഗുഹാക്ഷേത്രത്തിന്റെ തിരക്കൊഴിഞ്ഞ ഒരു കൽത്തറയ്ക്ക് മേൽ അവിടുന്ന് സ്വസ്ഥനായിരിക്കുന്നു. തീർത്ഥാടകസംഘം അദ്ദേഹവുമായി കുശലപ്രശ്നങ്ങളും നടത്തി, വീണു തൊഴുതുമടങ്ങി. കേരളത്തിലുള്ള പലരേയും അദ്ദേഹം തിരക്കി. എൻ.എസ്.എസിന്റെ മുഖപത്രമായ സർവ്വീസിലൂടെ ലേഖനരൂപത്തിൽ ഈ വാർത്ത പ്രചരിച്ചു. തുടർന്ന് യോഗികളെക്കുറിച്ച് കൂടുതൽ വിവരങ്ങൾ അറിയുവാൻ വളരെ ഉൽക്കണ്ഠയോടെ പല സജ്ജനങ്ങളും ഞങ്ങളെ സമീപിച്ചു. വസ്തുനിഷ്ഠമായി അറിയാവുന്നിടത്തോളം വിവരങ്ങൾ ഈ ചെറിയ പുസ്തകത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഒരു കടലിനെ കടുകിൽ ഒതുക്കാനാവുകയില്ല. എന്നാലും ജിജ്ഞാസുക്കൾക്ക് ഒരു പിടിവള്ളി എന്നുമാത്രമേ ഇതുകൊണ്ട് ഉദ്ദേശിക്കുന്നുള്ളൂ. പാശ്ചാത്യവും, ഭൗതികവുമായ ഒരുതരം ക്ഷുദ്രവാസനകളെ ആഞ്ഞുവീശി വളർന്നുവരുന്ന തലമുറകളെ വഴിതിരിച്ചു വിടുന്ന വൻകിട ശക്തികൾ പ്രത്യക്ഷമായും, പരോക്ഷമായും അനവരതം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ഈ കാലത്ത് ആർഷസംസ്ക്കാരത്തിന്റെ ഒരു നേരിയ ചലനം ഇന്നും അവിടവിടെ കാണുന്നുണ്ടെന്ന് ചൂണ്ടിക്കാട്ടു

വാൻ ഇത്തരം കൃതികൾ ആവശ്യമാണ്. വേറെ കച്ചവടലാക്കൊന്നും ഇതിന്റെ പിന്നിലില്ലെന്ന് സൂചിപ്പിച്ചുവെന്നേയുള്ളൂ.

സവിശേഷശ്രദ്ധ അർഹിക്കുന്ന അനേകം മഹാത്മാക്കളെ സൗകര്യപൂർവ്വം വിസ്മരിക്കുകയും രാഷ്ട്രീയമോ സാമുദായികമോ ആയ ഏതെങ്കിലും സ്വാർത്ഥപൂർത്തിക്ക് ഉപകാരപ്പെടുന്നവരെ തേടിയെടുത്ത് കൊട്ടിഘോഷിക്കുകയും ചെയ്യുക എന്നത് ഇന്ന് വളരെ സാധാരണമായിരിക്കുന്നു. പ്രഭാകരസിദ്ധയോഗി ഇതിലൊന്നും പെടുകയില്ല. അതിനാൽ അവിടുത്തേക്ക് പോസ്റ്റൽ സ്റ്റാമ്പില്ല; സ്മാരക മന്ദിരങ്ങളില്ല, ജയന്തിദിനാഘോഷമില്ല! അദ്ദേഹം അവയൊന്നും അശേഷം ഇഷ്ടപ്പെടുന്ന വ്യക്തിയല്ലെങ്കിലും ആ തൃപ്പാദങ്ങളിൽ ഭക്ത്യാദരപുരസ്സരം ഈ സ്മരണാഞ്ജലി സമർപ്പിച്ചുകൊള്ളുന്നു.



*മാതൃഭൂമി, 1948 ജൂൺ 8 പേജ് 5*

# 685 വയസ്സായ യതിവര്യൻ

## മട്ടാഞ്ചേരി പോലീസ് കസ്റ്റഡിയിൽ

എറണാകുളം, ജൂൺ 7.

**കാ**ഴ്ചയിൽ 30 വയസ്സ് മതിക്കുന്ന ഒരു അപരിചിതനെ മട്ടാഞ്ചേരി പോലീസ് കഴിഞ്ഞ ശനിയാഴ്ച വൈകുന്നേരം അറസ്റ്റ് ചെയ്തു ലോക്കപ്പിൽ വെച്ചിരിക്കുന്നു. തനിക്ക് 685 വയസ്സായെന്ന് പ്രസ്തുത യുവാവ് അവകാശപ്പെടുന്നു. ലങ്കോട്ടിയും പൂണുനൂലും മാത്രം ധരിച്ച നിലയിലാണ് പോലീസ് അയാളെ കണ്ടെത്തിയത്. അറസ്റ്റിനുശേഷം ഇതുവരെ ഭക്ഷണമോ വെള്ളമോ അയാൾ കുടിച്ചിട്ടില്ല. മലമൂത്ര വിസർജ്ജനവും ചെയ്തിട്ടില്ല. എന്നാൽ ഇതുകൊണ്ട് അയാൾക്ക് യാതൊരു ബുദ്ധിമുട്ടും ഉള്ളതായി കാണുന്നില്ല.

കൊല്ലവർഷം 438 (ക്രിസ്ത്യബ്ദം 1263) മീനമാസത്തിലെ പൂരുരുട്ടാതി നാളിലാണ് താൻ ജനിച്ചതെന്നും സുപ്രസിദ്ധമായ അകവൂർ മനയിലെ അംഗമാണ് താനെന്നും അയാൾ പറയുന്നു. 11 കൊല്ലം തുടർച്ചയായി കടലിനടിയിൽ താമസിച്ചിട്ടുണ്ടെന്നും ഇയാൾ അവകാശപ്പെടുന്നുണ്ട്. ചെറുമത്സ്യങ്ങളും കടൽപ്പച്ചയും തിന്നാണ് അന്ന് ജീവിച്ചിരുന്നതത്രെ. 400

കൊല്ലം തുടർച്ചയായി ഹിമാലയത്തിൽ പാർത്തിട്ടുണ്ട്. അതിനുശേഷം ഇട യ്ക്കിടയ്ക്കേ അവിടെ ചെല്ലാറുള്ളൂ.

തിരുവിതാംകൂറിലെ പല യോഗ്യന്മാരും ഇയാളെ ആരാധിച്ചുവരുന്നു ണ്ടത്രെ. പ്രഭാകരൻ എന്നാണ് ഇയാളുടെ പേര്. ഇയാളുടെ പ്രസ്താവനക ളിൽ വല്ല വാസ്തവവുമുണ്ടോയെന്ന് പോലീസ് അന്വേഷണം നടത്തിവരു ന്നു. ഇയാളെ തടങ്ങലിൽ വെച്ചതിൽ തദ്ദേശവാസികളിൽ വലിയൊരു വിഭാ ഗത്തിന് കലശലായ ആക്ഷേപമുണ്ട്.

(സ്വന്തം ലേഖകൻ)

## 80 വർഷങ്ങൾക്കുമുമ്പ് എടുത്ത ഒരു അപൂർവ്വ ചിത്രം



*കോട്ടയത്തെ സ്വരാജ് മോട്ടേഴ്സ് ഉടമ, കല്ലിശ്ശേരി മാധവൻ തുടങ്ങിയവർക്കൊപ്പം പ്രഭാകര സിദ്ധയോഗി (മധ്യത്തിൽ)*



*മാതൃഭൂമി, 1125 ഇടവം 28 1948 ജൂൺ 10*

# 685 വയസ്സായ അത്ഭുതമനുഷ്യൻ

## 13 പ്രാവശ്യം ശരീരം മാറിയെടുത്ത പ്രഭാകര സിദ്ധയോഗിയെപ്പറ്റി ചില വിവരങ്ങൾ

എറണാകുളം, ജൂൺ 7.

കറുത്തിരുണ്ട് ഉറച്ച ശരീരത്തോടുകൂടി ഒരു യുവാവ്, വെറും ഒരു കൗപീനധാരിയായ പൂണുനൂൽക്കാരൻ, രണ്ട് മൂന്ന് ദിവസങ്ങളായി മട്ടാഞ്ചേരിയിൽ സഞ്ചരിച്ചുവന്നിരുന്നതായി കേട്ടു. അദ്ദേഹത്തിന് 750 വയസ്സ് കഴിഞ്ഞിട്ടുണ്ടെന്നും മറ്റുമുള്ള ജനസംസാരവും പ്രചരിച്ചിരുന്നു. ചില പത്രങ്ങളിലും ഇത്തരം റിപ്പോർട്ടുകൾ പ്രസിദ്ധം ചെയ്തിരുന്നു.

ഇതിനെയെല്ലാം ആസ്പദിച്ച് ഞങ്ങളുടെ ലേഖകൻ ഈ അസാധാരണ മനുഷ്യനെ കണ്ട് നേരിട്ട് വിവരം ഗ്രഹിക്കുവാൻവേണ്ടി പോകുകയുണ്ടായി. വളരെ ക്ലേശിച്ചതിനുശേഷമാണ് അദ്ദേഹത്തെ കണ്ടെത്തുവാൻ സാധിച്ചത്. അന്വേഷണങ്ങളുടെ ഫലമായി മഹാകവി പള്ളത്തിന് ഈ മനുഷ്യനെ കുറെ മുമ്പുതന്നെ പരിചയമുണ്ടെന്നും, ഈ ദിവസങ്ങളിൽ മഹാകവിയുടെ വീട്ടിൽ അദ്ദേഹം ചെന്നിട്ടുണ്ടെന്നും അറിവായതുകൊണ്ട് ഈ

ലേഖകൻ മഹാകവി പള്ളത്തിനെ ചെന്ന് കണ്ടു. അവിടെ ആ സമയം ഈ മനുഷ്യൻ ഉണ്ടായിരുന്നില്ല. എങ്കിലും മഹാകവിയിൽനിന്നും അദ്ദേഹത്തെക്കുറിച്ച് ലഭിച്ച വിവരങ്ങൾ തന്നെ അത്യത്ഭുതകരങ്ങളായിരുന്നു. കണ്ടാൽ ഒരു മുപ്പത് വയസ്സ് മാത്രം പ്രായം തോന്നിക്കുന്ന ഈ മനുഷ്യൻ എഴുന്നൂറ് വയസ്സോളം പ്രായം വരുമെന്നാണ് പറയപ്പെടുന്നതത്രെ. പല അത്ഭുതസിദ്ധികളും ഉണ്ടെന്നും ഒറ്റമൂലികാപ്രയോഗം കൊണ്ട് വിസ്മയനീയമായ വിധം രോഗശാന്തി വരുത്തുന്നുണ്ടെന്നും ഒട്ടനേകം മഹാന്മാർ ഇദ്ദേഹത്തെ വളരെ മുമ്പുതന്നെ അറിഞ്ഞ് ആരാധിച്ചുവരുന്നുണ്ടെന്നും മറ്റുമായിരുന്നു മഹാകവിയുടെ കഥ.

ഈ അത്ഭുതമനുഷ്യനെ കണ്ടെത്തുവാൻ വേണ്ടി മഹാകവി സ്വപുത്രന്മാരെ നാലുപാടും നിയോഗിച്ചയയ്ക്കയും ഒടുവിൽ കണ്ടുപിടിച്ച് ഞങ്ങൾ തമ്മിൽ പരിചയപ്പെടുത്തിത്തരികയും ചെയ്തു. കാഴ്ചയിൽ അസാധാരണമായി ഒന്നുംതന്നെ തോന്നുകയില്ല. ക്ഷൗരം ചെയ്യാതെ താടി വളർന്നിട്ടുണ്ട്. തലമുടി നെറുകയിൽ 8 ഇഞ്ചോളം നീളം വരുന്ന ഒരു കുറ്റിപോലെ കെട്ടി നിറുത്തിയിട്ടുണ്ട്. ഒരു സൈക്കിളിൻമേൽ കയറിയാണ് വന്നത്. സൈക്കിൾ അനങ്ങുന്നില്ലെന്ന് തോന്നത്തക്കവിധം അത്ര പതുക്കെയാണ് ചവുട്ടി വന്നിരുന്നതെങ്കിലും ഏറ്റവും ക്രമമായും യാതൊരു വെട്ടലും വളച്ചലും കൂടാതെയുമാണ് വന്നിരുന്നത്.



*മാതൃഭൂമി, 1948 ജൂൺ 13. പുറം 5*

# നേരിട്ടുള്ള സംഭാഷണം

**അ**ദ്ദേഹവുമായി ഞാൻ സംഭാഷണത്തിൽ ഏർപ്പെട്ടുവെങ്കിലും വിവരങ്ങൾ ലഭിക്കുവാൻ വളരെ ബുദ്ധിമുട്ടേണ്ടി വന്നു. പെരുമാറ്റത്തിൽ വെറും ശിശുവിന്റെ സ്വഭാവമാണ്. എന്നാൽ സംഭാഷണം ചെയ്യുന്നതിൽ വിമുഖനാണ്. ചിലപ്പോൾ ധാരാളം സംസാരിക്കും. ചിലപ്പോൾ വളരെ ചിരിക്കും. പെട്ടെന്ന് കോപഭാവം കാണിക്കും. ഇടയ്ക്ക് എഴുന്നേറ്റു നടന്നു കളയും. ഇതെല്ലാം സഹിച്ചുകൊണ്ട് നാല് മണിക്കൂറിലധികം അങ്ങനെ 'സേവപിടിച്ചു' പറ്റിക്കൂടിയതിന്റെ ഫലമായി കുറച്ചെല്ലാം കഥകൾ കേട്ടു. ഈ മനുഷ്യന്റെ 'കുറുനാക്കു' പൊട്ടിപ്പോയിട്ടുള്ളതുകൊണ്ട് സംസാരിക്കുവാൻ വളരെ ബുദ്ധിമുട്ടുണ്ടെന്നും ശബ്ദങ്ങൾ ചിലപ്പോൾ സ്ഫുടമില്ലാതെയും പരുഷമായും ഇരിക്കുമെന്നും ഇടയ്ക്ക് പറഞ്ഞുകൊള്ളട്ടെ.



*മാതൃഭൂമി, 1948 ജൂൺ 13. പുറം 5*

# കൊല്ലവർഷം 438 ൽ ജനനം

**438** മീനമാസത്തിൽ പൂരുരുട്ടാതി നക്ഷത്രത്തിൽ വെള്ളാരപ്പള്ളിയിലെ അകവൂർ മനയ്ക്കലാണ് അദ്ദേഹം ജനിച്ചതെന്നു പറയുന്നു. 438 ലാണ് (1263 ക്രി.പി) ജനനമെങ്കിൽ ഇപ്പോൾ 635 വയസ്സായി എന്നർത്ഥം. അച്ഛന്റെ പേര് നാരായണൻ എന്നും അമ്മയുടെ പേര് ഗൗരി എന്നുമായിരുന്നു. ഇദ്ദേഹത്തിന്റെ പേര് പ്രഭാകരനെന്നും അഞ്ചു സഹോദരന്മാരും അഞ്ച് സഹോദരിമാരും ഇദ്ദേഹത്തിനുണ്ടായിരുന്നു എന്നും പറയുന്നു. തന്റെ 27-ാമത്തെ വയസ്സിൽ വീടുവിട്ടു പോന്നതാണ് (7-ാമത്തെ വയസ്സെന്നും പക്ഷാന്തരം ഉണ്ട്). വീട്ടുകാരുമായി ബുദ്ധിമുട്ടൊന്നും ഉണ്ടായിട്ടു പോന്നതല്ല, ഈശ്വരസാക്ഷാത്ക്കാരത്തിന് മാർഗ്ഗമന്വേഷിച്ചു പുറപ്പെട്ടതാണ്. അതിനുമുമ്പിൽ യാത്രയൊന്നും ചെയ്തിട്ടില്ല. നാട്ടിൽപോലും മറ്റിടങ്ങളിൽ പോകാറില്ല. എന്നുമാത്രമല്ല അന്ന് വെള്ളാരപ്പള്ളി പ്രദേശം കാടായിരുന്നു. വീടുകൾ തന്നെ വളരെ ഇടവിട്ടും പുഴയ്ക്കരികിലും മാത്രമേ ഉണ്ടായിരുന്നുള്ളൂ. കൊച്ചി രാജ്യത്തിന്റെ ഒരു ഭാഗമായിരുന്നോ വെള്ളാരപ്പള്ളി എന്നറിഞ്ഞുകൂടാ. കൊച്ചി രാജാവ് എന്നെന്നൊന്നും അദ്ദേഹം കേട്ടിട്ടില്ല. ഭൂമിശാസ്ത്ര

പരമായ ഒരു പരിജ്ഞാനവും അദ്ദേഹത്തിനുണ്ടായിരുന്നില്ല. ഓത്തു പഠിച്ചിട്ടുണ്ട്. കാവ്യങ്ങളും പുരാണങ്ങളും പഠിച്ചിട്ടുണ്ട്. അന്ന് സംസാരിച്ചിരുന്ന ഭാഷ ഇന്നത്തെ മലയാളമായിരുന്നില്ല. ഓയത്തൻ ഭാഷ എന്നാണ് അതിന്നു പറഞ്ഞിരുന്നത്. നാണയങ്ങൾ ഉണ്ടായിരുന്നു. ചുരുങ്ങിയ വിലയുള്ള നാണയത്തിന് അന്തർപ്പവൻ എന്നാണ് പേര്. 18 അന്തർപ്പവൻ കൂടിയാൽ ഒരു 'വെള്ളി.' നാണയങ്ങൾക്ക് ഇന്നത്തെ രൂപമുണ്ടായിരുന്നുമില്ല, തുട്ടുകളുടെ രീതിയിലാണ്. അധികൃതമായ രീതിയിൽ എവിടെ നിന്നെങ്കിലും നാണയങ്ങൾ അടിച്ചു വിതരണം ചെയ്തിരുന്നതായി അറിയില്ല. ഇന്നത്തെ രീതിയിൽ ഒരു ഗവൺമെന്റുണ്ടായിരുന്നില്ലെന്ന് നിശ്ചയം. ഭൂമി സർവ്വേ ചെയ്തു തിരിച്ചു കൊടുത്തിരുന്നില്ല. പട്ടയം തുടങ്ങിയ ഒന്നും ഇല്ല. ആവശ്യമുള്ളിടത്ത് കയറി വീടുവച്ചു താമസിക്കും. ആ പറമ്പ് ഇഷ്ടമുള്ള വിസ്താരമെടുത്ത് ഈടു കോരിതിരിച്ചു കെട്ടാറുണ്ട്. വീടുകൾ ഇന്നത്തെ രീതിയല്ല. പൊക്കമില്ലാത്ത മൺകുടിലുകളാണ്. അകവൂർ മന കല്ലുകൊണ്ടാണ് പണിതിരുന്നത്. എങ്കിലും വളരെ കുനിഞ്ഞുമാത്രം അകത്തേക്കു കടക്കുവാൻ സാധിക്കുന്ന വാതിലുകളെ ഉണ്ടായിരുന്നുള്ളൂ. അന്നാട്ടിലെ കാര്യങ്ങൾ എല്ലാം മനയ്ക്കൽ നിന്നാണ് നിശ്ചയിച്ചിരുന്നതും നടത്തിയിരുന്നതും. ഇത്രയൊക്കെ വിവരമേ ആ നാടിനെക്കുറിച്ചും അന്നത്തെ സ്ഥിതിഗതികളെക്കുറിച്ചും അദ്ദേഹത്തിൽനിന്നും അറിയുവാൻ സാധിക്കുന്നുള്ളൂ. അന്നൊക്കെ ആർക്കുംതന്നെ 27 വയസ്സാകുമ്പോഴേക്കും ഒരു ലോകപരിജ്ഞാനവും കിട്ടുകയില്ല എന്നും അദ്ദേഹം പറയുന്നു.



*മാതൃഭൂമി, 1948 ജൂൺ 13. പുറം 5*

# യോഗിയുടെ ദേശാടനം

**വീ**ട്ടിൽനിന്നും ഒരു ഭൃത്യന്റെ സഹായത്തോടുകൂടി ഗുരുവായൂരിൽ എത്തി. അവിടെ കുറെക്കാലം ഭജിച്ചതിനുശേഷം പിന്നെയും പുറപ്പെട്ടു. പ്രധാന ക്ഷേത്രങ്ങളും പുണ്യസ്ഥലങ്ങളും തീർത്ഥങ്ങളും സന്ദർശിച്ചു നടന്ന് ഹിമാലയത്തിൽ എത്തി. ഹിമാലയത്തിൽവച്ചാണ് തന്റെ ഗുരുനാഥനെ കണ്ടെത്തിയത്. ഒരു നേപ്പാളി യോഗിയാണ്. രാജയോഗം, ഹഠയോഗം, കായകൽപ്പവിധികൾ, ഒറ്റമൂലി പ്രയോഗങ്ങൾ തുടങ്ങിയതെല്ലാംതന്നെ അദ്ദേഹത്തിൽനിന്നും പഠിച്ചു. യോഗാഭ്യാസത്തിലൂടെ അവസാനത്തിൽ പരഹൃദയജ്ഞാനവും പരകായ പ്രവേശവും പഠിച്ചിട്ടുണ്ടെന്നും അതെല്ലാം ചെയ്തിട്ടുണ്ടെന്നും അദ്ദേഹം പറയുന്നു. പരകായ പ്രവേശം ചെയ്യുന്നതിനുമുമ്പ് കുറെ ദിവസങ്ങൾ പ്രത്യേകതരം യോഗാഭ്യാസങ്ങളും ധ്യാനങ്ങളും ചെയ്യണമെന്നും, ഇന്നും അങ്ങനെ വ്രതത്തിലിരിക്കുകയാണെങ്കിൽ പരകായപ്രവേശം സാധിക്കുമെന്നും അദ്ദേഹം പറഞ്ഞു.

200 കൊല്ലങ്ങൾക്കുമുമ്പ് ഗുരുനാഥൻ ശരീരം വെടിഞ്ഞു. ആ ഗുരുനാഥൻ ഹിമാലയത്തിൽ 1200 കൊല്ലം ജീവിച്ചിരുന്നു എന്നാണ് പറയുന്നത്.

ഗുരുവിന്റെ നിർവ്വികൽപ്പസമാധിക്കുശേഷമാണ് പ്രഭാകരസിദ്ധയോഗി ഹിമാലയം വിട്ട് 'ലോക'ത്തിലിറങ്ങി സഞ്ചരിക്കുവാൻ തുടങ്ങിയത്. അതിനുമുമ്പും ഗുരുവിന്റെ ആജ്ഞപ്രകാരം ഇടയ്ക്ക് ഭൂപ്രദക്ഷിണം ചെയ്തിട്ടുണ്ട്. ഇന്ത്യയും സിലോണും ഇങ്ങനെ പല പ്രാവശ്യം ചുറ്റി സഞ്ചരിച്ചിട്ടുണ്ട്. യോഗാഭ്യാസംകൊണ്ടും കായകൽപ്പം കൊണ്ടും ഇടയ്ക്കിടയ്ക്ക് യൗവനം വീണ്ടെടുക്കാറുണ്ട്. ശരീരം മാറി എടുക്കുക എന്നാണ് അദ്ദേഹം ഉപയോഗിച്ച പദം. ഇതിനിടയ്ക്ക് ഇങ്ങനെ പതിമൂന്ന് പ്രാവശ്യം ശരീരം മാറിയെടുത്തിട്ടുണ്ടത്രെ. ഇനി 1949 എന്നും 1311 വയസ്സ് എന്നും ആണത്രെ പറഞ്ഞത്. 1149 മീനമാസം പൂരുരുട്ടാതി നക്ഷത്രത്തിൽ താൻ നിർവ്വികൽപ്പസമാധി അടയുമെന്നും പറയുന്നു. അതായത് 711-ാമത്തെ വയസ്സിൽ അദ്ദേഹം മരിക്കുമെന്ന് പറയുന്നു.

അടുത്തകാലത്ത് തിരുവിതാംകൂറിലാണ് അധികം ജീവിച്ചിട്ടുള്ളത്. ഹിമാലയത്തിൽ നിന്നും ഇറങ്ങി ഹരിദ്വാരത്തിൽ 19 കൊല്ലവും, മൂകാംബികയിൽ 21 കൊല്ലവും , ശബരിമലയിൽ 14 കൊല്ലം 9 മാസവും, കടലിൽ 9 കൊല്ലം 9 മാസവും, കല്ലടയാറ്റിൽ 1 കൊല്ലം 3 മാസവും ജീവിച്ചിട്ടുണ്ട്. അതിനുശേഷമാണ് ഇങ്ങനെ സഞ്ചരിക്കുവാൻ തുടങ്ങിയത്.



*മാതൃഭൂമി, 1948 ജൂൺ 13. പുറം 5*

# പായൽമനുഷ്യൻ



കടലിൽ താമസിച്ചിരുന്ന കാലങ്ങളിൽ പച്ചമത്സ്യവും പായലുമാണ് ഭക്ഷിച്ചിരുന്നത് ഇടക്കാലത്ത് രണ്ടു പ്രാവശ്യം അദ്ദേഹത്തെ കടൽകള്ളനാണെന്നുവെച്ച് പോലീസ് പിടിച്ചിട്ടുണ്ടെന്ന് പറയുന്നു. വൈക്കത്തുവെച്ചും മട്ടാഞ്ചേരിയിൽവെച്ചും. അത് പതിനഞ്ച് കൊല്ലങ്ങൾക്ക് മുൻപായിരിക്കണമെന്ന് പറയുന്നു. ദേഹം മുഴുവൻ പായൽക്കട്ട പിടിച്ചിരുന്നത് കൊണ്ട് പായൽ മനുഷ്യൻ എന്നാണ് അദ്ദേഹത്തെ അന്ന് വിളിച്ചിരുന്നതത്രെ. രണ്ട് തവണയും പോലീസുകാർ പിടിച്ച ഉടനെ വിടുകയും ചെയ്തിട്ടുണ്ട്.

(സ്വന്തം ലേഖകൻ)



*മാതൃഭൂമി, 1948 ജൂൺ 13.*

# കുഞ്ചൻ നമ്പ്യാരെയും ശക്തൻതമ്പുരാനേയും കണ്ടിട്ടുണ്ട്



**കു**ഞ്ചൻനമ്പ്യാരെയും കൊച്ചിയിലെ ശക്തൻ തമ്പുരാനെയും നേരിൽ കണ്ട് സംസാരിച്ചിട്ടുണ്ട്. എഴുത്തച്ഛനെ നേരിൽ പരിചയപ്പെടുവാൻ സാധിച്ചിട്ടില്ല. ശ്രീനാരായണ ഗുരു സ്വാമിക്ക് 15 വയസ്സുള്ളപ്പോൾ കുമ്മപ്പിള്ളി ആശാന്റെ വീട്ടിൽ പഠിച്ചുകൊണ്ടിരുന്ന കാലത്ത് അദ്ദേഹത്തെ കാണുകയും ചില ഉപദേശങ്ങൾ കൊടുക്കുകയും ചെയ്തിട്ടുണ്ട്. സുഭാഷ്ബാബുവിനെ ഹിമാലയത്തിൽവെച്ച് കണ്ടിട്ടുണ്ട്; യോഗോപദേശം ചെയ്തിട്ടുണ്ട്.

(സ്വന്തം ലേഖകൻ)



*മാതൃഭൂമി, 1948 ജൂൺ 13.*

# സുഭാഷ് ബാബു(INA) മരിച്ചിട്ടില്ലത്രെ

*(സുഭാഷ്ബാബു മരിച്ചിട്ടില്ലെന്നുതന്നെയാണ് പ്രഭാകരസിദ്ധയോഗി വിശ്വസിക്കുന്നത്)*

സാധു സുന്ദര സിങ് ഇപ്പോഴും അരോഗദൃഢഗാത്രനായി ഹിമാലയത്തിൽ തപസ്സ് ചെയ്യുകയാണെന്നും ആളുകൾ വിശ്വസിക്കുന്നതുപോലെ മൃതിയടഞ്ഞിട്ടില്ലെന്നും വളരെ അടുത്ത പരിചയമുണ്ടെന്നും അദ്ദേഹം പറയുന്നു.

പ്രസിദ്ധനായ സോമർവെൽ ഹിമാലയം സന്ദർശിച്ചപ്പോൾ ഇദ്ദേഹം അവിടെ ഉണ്ടായിരുന്നുവെന്നും സോമർവെൽ ഒരുമിച്ചിരുന്ന് ഫോട്ടോ എടുത്തിട്ടുണ്ടെന്നും അദ്ദേഹം പറയുന്നു.

വളരെക്കൊല്ലം കള്ള ഉറുപ്പിക അടിച്ചു വിട്ടിരുന്ന ഒരുവൻ, പോലീസിനെ മറയ്ക്കുവാൻ സന്യാസിവേഷത്തിൽ നടന്നിരുന്നുവെന്നും, അയാളെ ഇദ്ദേഹം പിടിച്ചു പോലീസിൽ ഏൽപ്പിക്കുകയുണ്ടായെന്നും അതിനാൽ ഇന്ത്യാ ഗവൺമെന്റ് പാരിതോഷികങ്ങൾ നൽകുകയുണ്ടായിട്ടുണ്ടെന്നും പറയുന്നുണ്ട്.

(സ്വന്തം ലേഖകൻ)



*മാതൃഭൂമി, 1948 ജൂൺ 13.*

# സർ. സി.പിയുമായുള്ള പരിചയം

**സർ**. സി.പിയുടെ ചെറുപ്പം മുതൽതന്നെ പരിചയം ആണെന്നും ഇടയ്ക്കിടയ്ക്കൊക്കെ സർ. സി.പി. സ്വാമിയെ സന്ദർശിക്കാറുണ്ടെന്നും പറയുന്നു. ഒരു അജ്ഞാത പുരുഷന്റെ കയ്യിൽനിന്നും വെട്ടേല്ക്കയും സ്ഥാനച്യുതി സംഭവിക്കുകയും ചെയ്യുമെന്നും വിദേശഗമനമുണ്ടാകുമെന്നും സർ. സി.പിയോട് അഞ്ച് കൊല്ലം മുമ്പ് തന്നെ പറഞ്ഞിട്ടുണ്ടെന്നാണ് ഇദ്ദേഹം പറയുന്നത്. തിരുവിതാംകൂറിൽ ഉയർന്ന നിലയിൽ കഴിയുന്ന പല കുടുംബങ്ങളിലും പ്രഭാകരസിദ്ധയോഗിയെ ഒരു പരദൈവമായി പൂജിച്ചുവരുന്നുണ്ടെന്നും സമുദായക്കുറുപ്പിന്റെ കുടുംബത്തിൽ 3 തലമുറകളായിട്ടെങ്കിലും ഇദ്ദേഹത്തെ പൂജിച്ചുവരുന്നുണ്ടെന്നും മഹാകവി പള്ളത്ത് ഈ ലേഖകന് ഉറപ്പ് തരുന്നു. അടുത്ത ദിവസം അമ്പലപ്പുഴ അസി. ദേവസ്വം കമ്മീഷണർ ശ്രീ ശങ്കരൻപോറ്റിയൊരുമിച്ചു ഇദ്ദേഹത്തെ മഹാകവി പള്ളത്തുരാമൻ കാണുകയും ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരികയും ചെയ്തതാണ്.

വെസ്റ്റ് കോസ്റ്റ് മോട്ടോർ സിൻഡിക്കേറ്റ് കമ്പനിയിൽനിന്നും ഒരു ശാശ്വത ബസ് ടിക്കറ്റു ഇദ്ദേഹത്തിന് കൊടുത്തിട്ടുണ്ട്.

ഐക്യകേരള കൺവൻഷനിൽ ഇദ്ദേഹം സന്നിഹിതനായിരുന്നു

എന്നും ചങ്ങനാശ്ശേരിയിൽനിന്നും വന്ന ഒരു പ്രതിനിധി (ക്രിസ്ത്യനാണ്, പേര് നിശ്ചയമില്ല എന്നാണ് പറഞ്ഞത്) യൊരുമിച്ചാണ് താമസിച്ചതെന്നും പറയുന്നു. ഇങ്ങനെ വളരെ പറയുവാനുണ്ട്, വിസ്താരഭയത്താൽ ചുരുക്കുന്നു.

കുറച്ചുകാലത്തെ ദാമ്പത്യജീവിതംകൊണ്ട് യോഗശക്തി വളരെ കുറഞ്ഞുവെന്നും അത് വീണ്ടെടുക്കുവാൻ അനേക വർഷത്തെ പരിശ്രമം വേണ്ടിവന്നു എന്നും പറഞ്ഞത് വിട്ടുകളയാൻ പാടുള്ളതല്ല.



അകവൂർ മനയ്ക്കൽ നിന്നും അഞ്ചാറ് നൂറ്റാണ്ടുകൾക്ക് മുമ്പ് ഒരു നമ്പൂതിരി 'പരദേശം ഗമിച്ചതായി' ഐതിഹ്യമുണ്ട്.

പത്തുപതിനഞ്ച് കൊല്ലങ്ങൾക്ക് മുമ്പ് മട്ടാഞ്ചേരിയിൽ ഒരു 'പായൽ മനുഷ്യനെ' കണ്ടുകിട്ടിയതും പോലീസ് ചോദ്യം ചെയ്തുവിട്ടതും ഈ ലേഖകനറിവുള്ളതാണ്.

രണ്ട് പച്ചമരുന്നുകളെക്കുറിച്ച് പ്രഭാകര സിദ്ധയോഗി പറയുകയുണ്ടാ യി. വിവരമുള്ളവരുടെ അഭിപ്രായം അറിയുവാൻവേണ്ടി അതും ഇവിടെ കൊടുക്കുന്നു.

'ഉടൽ കായപച്ച' ചതച്ചെടുത്ത നീരു ശരീരത്തിൽ പുരട്ടിയാൽ അന്യർ കാണാതെ സഞ്ചരിക്കാം. ഈ നാട്ടിൽ ഈ മരുന്ന് കണ്ടെത്തുവാൻ കഴി ഞ്ഞിട്ടില്ലെന്നും പറഞ്ഞു.

'വെള്ളിച്ചാമരപ്പാല'യുടെ പാൽ എടുത്തു സേവിക്കുന്നവന് ഭൂഗർഭ ത്തിലുള്ള നിധികളും മറ്റും കാണുവാൻ സാധിക്കും. ഈ മരുന്നു നാഗർകോ വിൽ 'മുക്കുന്നു' എന്ന മലപ്രദേശത്തിൽ ഒരു തടാകത്തിന്നരികിൽ നിൽപ്പുണ്ടായിരുന്നു. അവിടം യുദ്ധകാലത്ത് പട്ടാളസങ്കേതമാക്കിയപ്പോൾ അത് വെട്ടിക്കളഞ്ഞോ എന്നു നിശ്ചയമില്ല.

ഒന്നുരണ്ട് ഫോട്ടോ എടുക്കുവാനും പ്രഭാകര സിദ്ധയോഗി ലേഖകനെ സദയം അനുവദിക്കയും മൂന്നുതരം യോഗാസനങ്ങളിൽ ഇരുന്ന് തരികയും ചെയ്തു.

ഇദ്ദേഹത്തെ ഇപ്പോൾ മട്ടാഞ്ചേരി പോലീസ് കസ്റ്റഡിയിൽവെച്ച് അന്വേ ഷണം നടത്തുകയാണെന്ന് ഇന്ന് കമ്പി അടിച്ചിരുന്നല്ലോ. അന്വേഷണങ്ങ ളുടെ ഫലം ഏറ്റവും ഔത്സുക്യത്തോടുകൂടി കാത്തിരിക്കയാണ്.

(സ്വന്തം ലേഖകൻ.)



*മാതൃഭൂമി, 1948 ജൂൺ 13. പേജ് 5, കോളം 2*

# ഒരാഴ്ചയായി ഭക്ഷണമില്ല

## 'പ്രഭാകരയോഗി'യെക്കുറിച്ച് അന്വേഷണം തുടരുന്നു

എറണാകുളം ജൂൺ 12.

'പ്രഭാകരസിദ്ധയോഗി'യെ അറസ്റ്റ് ചെയ്തിട്ട് ഇന്നേക്ക് ആഴ്ച ഒന്നു കഴിഞ്ഞു. അദ്ദേഹം ഇപ്പോഴും മട്ടാഞ്ചേരി സബ് ജയിലിൽ തന്നെയാണ്. അറസ്റ്റിനുശേഷം ഇതുവരെയായി ഒരു തുള്ളി വെള്ളംപോലും കഴിച്ചിട്ടില്ല. എങ്കിലും യാതൊരു ക്ഷീണവും പറ്റിയതായി കാണുന്നില്ല. പോലീസ് പല അന്വേഷണങ്ങളും നടത്തിവരുന്നു. ഇതുവരെയായി ഫലമുണ്ടായിട്ടില്ല. ഒളിവിലുള്ള വല്ല കുറ്റവാളിയുമായിരിക്കുമോ ഈ 'യോഗി' എന്ന് സംശയിച്ച് പോലീസ് തിരുവനന്തപുരം, മദിരാശി മുതലായ പല സ്ഥലങ്ങളിലേക്കും വിരലടയാളങ്ങൾ അയച്ചു കൊടുത്തിട്ടുണ്ട്. ഒന്നും തെളിയാത്ത പക്ഷം ഉടൻ 'യോഗി'യെ വിട്ടയയ്ക്കുവാനാണ് പോലീസ് ഉദ്ദേശിക്കുന്നത്.

'യോഗി'യെ ദിവസവും രാവിലെയും വൈകുന്നേരവും ഇവിടുത്തെ



അസി. സർജൻ പരിശോധിച്ചുവരുന്നുണ്ട്. പൾസും ടെമ്പറേച്ചറും ഇപ്പോഴും നോർമൽതന്നെയാണ്.

അനേകം പേർ 'യോഗി' ദർശനത്തിനായി സബ്ജയിൽ മുറ്റത്ത് തടിച്ചുകൂടുന്നുണ്ട്. മണിക്കൂർനേരം ഇരുന്നിട്ടുണ്ട്. ഇതേ യോഗാഭ്യാസം അദ്ദേഹം ഇവിടെവച്ചും പ്രദർശിപ്പിക്കുകയുണ്ടായി. അനേകായിരം പേർ പോലീസും മജിസ്ട്രേട്ടുമെല്ലാമടക്കം പ്രദർശനം കാണുവാൻ സന്നിഹിതനായിരുന്നു. ഇവിടെ ജനങ്ങളുടെ ഇടയിൽ ഇത് വലിയ ആശ്ചര്യം ഉളവാക്കിയിട്ടുണ്ട്.

(സ്വന്തം ലേഖകൻ)



*മാതൃഭൂമി 1125 മിഥുനം 16 ജൂൺ 15, പേജ് 6 കോളം 1*

# പ്രഭാകരയോഗി ഡോക്ടർമാരെ അമ്പരപ്പിക്കുന്നു

## 8 ദിവസത്തെ നിരാഹാരവ്രതംകൊണ്ട് യാതൊരു മാറ്റവും കണ്ടില്ല

എറണാകുളം ജൂൺ 14.

**കാ**ഴ്ചയിൽ എത്രയും സാധുവാണെന്ന് തോന്നിക്കുന്ന സാധാരണക്കാരനായ ഒരു ചെറുപ്പക്കാരനെ ഇന്നലെ രാത്രി പള്ളുരുത്തിയിലെ മഹാരാജ് ഹോസ്പിറ്റലിലേക്ക് കൊണ്ടുവരികയുണ്ടായി. പൂർണ്ണ ആരോഗ്യത്തോടുകൂടിയ അയാൾ ഇരട്ടപ്പടിയായി കോണി കയറിപ്പോകുന്നത് കണ്ട് പലരും അത്ഭുതപ്പെട്ടു. എന്തിനാണ് ഇയാളെ ആശുപത്രിയിലേക്ക് കൊണ്ടുവന്നതെന്ന്.

രണ്ട് മണിക്കൂറിനുശേഷം അയാളുടെ കട്ടിലിന്റെ തലയ്ക്കലുള്ള ചുമരിന്മേൽ ഒരു ചാർട്ട് തൂങ്ങിക്കിടക്കുന്നത് കണ്ടു. അതിൽ രേഖപ്പെടുത്തിയിരുന്നത് ഇതാണ്. പേര് പ്രഭാകരൻ നമ്പൂതിരി. വയസ്സ് 685, ടെമ്പറേച്ചർ 98, പൾസ് 66, റെസ്പറേഷൻ 26, ബ്ലഡ് പ്രഷർ 148/85, തൂക്കം 84 റാത്തൽ, ശോധന ഇല്ല, രോഗത്തിന്റെ കാലം 8 ദിവസം. ജൂൺ 5-ാം തീയതി മുതൽ മട്ടാഞ്ചേരി പോലീസിന്റെ കസ്റ്റഡിയിലായിരുന്ന പ്രഭാകര സിദ്ധയോഗിക്ക് സുഖക്കേടിന്റെ യാതൊരു ലക്ഷണവും ഉള്ളതായി കാണുന്നില്ല. ഇത്രയും ദിവസമായി അയാൾ ഭക്ഷണം കഴിക്കുവാനോ വെള്ളം കുടിക്കുവാനോ

കൂട്ടാക്കിയിട്ടില്ല. അയാളെ ദിവസേന പരിശോധിക്കാറുള്ള സിവിൽ സർജ്ജൻ അയാളുടെ ദേഹസ്ഥിതിയിൽ യാതൊരു തകരാറും കണ്ടില്ല. ഇത്രയും ദിവസമായി മലമൂത്ര വിസർജ്ജനം പോലും ഉണ്ടായിട്ടില്ലത്രെ. ഈ വൈദ്യവിദഗ്ദ്ധന്മാരെ അമ്പരിപ്പിക്കുന്ന ശരീരശാസ്ത്രപരമായ ഒരു അസംഭാവ്യതയാണെന്ന് പറയുന്നു. സിവിൽ സർജ്ജന്റെ നിർദ്ദേശപ്രകാരമാണ് പ്രഭാകരനെ സൂക്ഷ്മനിരീക്ഷണങ്ങൾക്കായി ആശുപത്രിയിലേക്കയച്ചത്. പോലീസ് ബന്തവസ്സിൽ പ്രഭാകരൻ 24 മണിക്കൂറോളം ആശുപത്രിയിൽ ഒബ്സർവേഷനിലായിരുന്നു. ഇന്നു വൈകുന്നേരം 6 മണിക്കാണ് അയാളെ വിട്ടയച്ചത്.

വിട്ടയയ്ക്കുന്നത് വരയ്ക്കും അയാളുടെ ശരീരസ്ഥിതിയിൽ നല്ലതോ ചീത്തയോ ആയ യാതൊരു മാറ്റവും കണ്ടുപിടിക്കാൻ കഴിഞ്ഞില്ല. കഴിഞ്ഞ 8 ദിവസത്തോളമായി അയാൾ ഒരു തുള്ളി വെള്ളംപോലും കുടിച്ചിട്ടില്ലെന്ന് ഓർത്ത് അയാളുടെ ഇപ്പോഴത്തെ സ്ഥിതിയെന്താണെന്ന് ഈ ലേഖകൻ ഡോക്ടറോട് ചോദിച്ചു. 'അയാൾ തീർച്ചയായും ഉണങ്ങിയിട്ടില്ല' എന്നായിരുന്നു ഡോക്ടറുടെ മറുപടി. അയാളുടെ കിഡ്നിയും ലിവറും ശരിയായി പ്രവർത്തിക്കുന്നുണ്ട്.

വെല്ലൂരിൽനിന്നും തിരുവനന്തപുരത്തുനിന്നും വിരലടയാള പരിശോധകേന്ദ്രങ്ങളിൽനിന്നുള്ള റിപ്പോർട്ടുകൾ സംശയരഹിതമായിരുന്നതിനാൽ ഇന്ന് വൈകുന്നേരം 6 മണിക്ക് പോലീസ് അയാളെ വിട്ടയച്ചു.

വിട്ടയച്ച ഉടൻ അയാൾ തന്നെ കാണാൻ പുറത്തു കാത്തുനിന്ന ആൾക്കൂട്ടത്തെ കണ്ടതായിപോലും ഭാവിക്കാതെ അതിവേഗത്തിൽ നടന്നുപോയി. നല്ല നെഞ്ചൂക്കുള്ള ചെറുപ്പക്കാർക്കുപോലും അയാളുടെ ഒപ്പമെത്താൻ പ്രയാസപ്പെടേണ്ടിവന്നു. അയാൾ ഇന്ന് (13-ാം തീയതി) ശ്രീ പള്ളത്ത് രാമന്റെ അതിഥിയായി അദ്ദേഹത്തിന്റെ വീട്ടിലുണ്ട്.

(സ്വന്തം ലേഖകൻ)



*മാതൃഭൂമി, 1948 ജൂൺ 18, പേജ് 3*

# പ്രഭാകരസിദ്ധയോഗി

## ശ്രീ പള്ളത്തുരാമന്റെ പ്രസ്താവന

എറണാകുളം ജൂൺ 14.

പ്രഭാകരസിദ്ധയോഗിയെപ്പറ്റി മാതൃഭൂമിയിൽ ചേർത്തിരുന്ന റിപ്പോർട്ടിനെ സ്പർശിച്ചുകൊണ്ട് മഹാകവി പള്ളത്ത് രാമൻ പ്രസിദ്ധീകരണത്തിനായി ഒരു കത്തയച്ചു തന്നിരുന്നതിൽ ഇങ്ങനെ പറയുന്നു.

'പ്രഭാകരസിദ്ധയോഗി' എന്ന് പറയപ്പെടുന്ന വ്യക്തിയുമായി എനിക്ക് പറയത്തക്ക പരിചയമില്ല. യാദൃച്ഛികമായി രണ്ട് വർഷങ്ങൾക്കുമുമ്പ് തോട്ടപ്പിള്ളിവെച്ച് സമ്മേളിച്ച .................................. വിദ്യാസംഘവാർഷികത്തിൽവെച്ചാണ് ഞാൻ സ്വാമിജിയെ ആദ്യം കണ്ടത്. സ്വാമിജി സിഗററ്റ് ധാരാളം ഉപയോഗിക്കാറുണ്ട്. ഞാൻ ഒരു ഉറുപ്പികയെടുത്ത് സ്വാമിജിക്ക് കൊടുത്തു. അദ്ദേഹം അത് സംഘം സെക്രട്ടറിയെ സംഭാവനയായി ഏൽപ്പിച്ചു. പിന്നെ കണ്ടത് കഴിഞ്ഞവർഷം പൊൻകുന്നം ബസ്സ്റ്റാന്റിൽവെച്ചാണ്. ഉദ്ദേശം രണ്ടാഴ്ച മുമ്പ് അമ്പലപ്പുഴ ക്ഷേത്രാന്തികത്തിൽ വീണ്ടും കാണുന്നു. സ്വാമിജിയുടെ ശിശു സാധാരണമായ സ്വഭാവവും ഉന്മേഷവും

ഉത്സാഹവും ആണ് എന്നെ അധികം ആകർഷിച്ചത്. കൊച്ചിക്ക് വരുന്നുണ്ടോ എന്ന് ഞാൻ ചോദിച്ചപ്പോൾ സന്തോഷത്തോടെ സമ്മതിച്ചു. അങ്ങനെ ഇവിടെ എത്തിച്ചേർന്നതാണ്. ശനിയാഴ്ച അദ്ദേഹം മടങ്ങുവാൻ ഉദ്ദേശിച്ചു കൊണ്ടിരിക്കുമ്പോഴാണ് മി. വേണുഗോപാലൻ ഇവിടെ വന്നതും അനന്തര സംഭവങ്ങളുണ്ടായതും. സ്വാമിജിയും ഞാനും കൂടി സല്ലപിച്ചുകൊണ്ടിരിക്കുമ്പോൾ പ്രസിദ്ധ നടനായ ശ്രീ തിക്കുറിശ്ശി സുകുമാരൻനായർ എന്നെ കാണുവാൻ ഇവിടെ വന്നിരുന്നു. അദ്ദേഹത്തിന്റെ ശ്വശുരഗൃഹമായ സമുദായത്തിൽ കുറുപ്പിന്റെ തറവാട്ടിൽ സ്വാമിജിയെ മൂന്ന് തലമുറകളായി പരദേവതപോലെ ആരാധിച്ചുവരുന്നുണ്ടെന്ന് സ്വാമിസമക്ഷം മി. നായർ പറഞ്ഞു.

സ്വാമിജിയുടെ ഭരത്ഭുതശക്തിയും എനിക്കനുഭവപ്പെട്ടിട്ടില്ല. സ്വാമിജി പറഞ്ഞതിൽ 95 ശതമാനവും എനിക്ക് വിശ്വസിക്കുവാൻ സാധിച്ചിട്ടില്ലെന്ന് 'മാതൃഭൂമി' ലേഖകനോട് ഞാൻ പറയുകയുണ്ടായി. അടുത്തെടുക്കുവാൻ പോകുന്ന ഫിലിമിൽ സ്വാമിജിയെ പ്രവേശിപ്പിക്കണമെന്ന് എനിക്കൊരാഗ്രഹമുണ്ടായിരുന്നു. കാണുന്നതിൽ കവിഞ്ഞ പ്രായമുണ്ടെന്ന് തിരുവിതാംകൂറിലെ ചില മാന്യസുഹൃത്തുക്കൾ എന്നോട് പറഞ്ഞിട്ടുണ്ട്.

സ്വാമിജിക്ക് ഇംഗ്ലീഷ് അറിയാമെന്ന് എനിക്ക് തോന്നുന്നില്ല. സ്വാമിജിയെ ദർശിക്കുവാൻ സ്റ്റേഷനിൽ വന്ന ഒരു തിരുവിതാംകൂർ വിദ്യാർത്ഥി സ്വാമിജി ഏതാനും വർഷംമുമ്പ് നല്ലപോലെ ഇംഗ്ലീഷ് സംസാരിക്കുന്നത് കേട്ടിട്ടുണ്ടെന്ന് പറഞ്ഞതായി ഇൻസ്പെക്ടർ മി. വേണുഗോപാലൻ എന്നോട് പറഞ്ഞു. സ്വാമിജി ഒരു ഹഠയോഗിയായിരിക്കണം സേ. ഫ്രാൻസിസ് എന്നോട് പറഞ്ഞു. മൂത്രവിസർജ്ജനം 8 ദിവസം വരെ ചെയ്തിട്ടില്ലെങ്കിൽ അതൊരു അപൂർവ്വ സംഭവമാണെന്നും അൽപ്പം ക്ഷീണം തോന്നുന്നുണ്ടെങ്കിലും നല്ല പ്രസരിപ്പോലെട സംസാരിക്കുന്നുണ്ട്. ഇന്നലെ അദ്ദേഹത്തെ ആശുപത്രിയിലേക്ക് മാറ്റുമ്പോൾ ഞാൻ കൂടെ ഉണ്ടായിരുന്നു. യാതൊരു അസ്വാസ്ഥ്യവുമില്ലാത്തയാളെ ആശുപത്രിയിലേക്ക് എന്തിന് കൊണ്ടുപോ

കുന്നു. ഞാൻ വരുന്നില്ല എന്ന് സിദ്ധാന്തിച്ചെങ്കിലും സ്റ്റേഷൻ വാസത്തേക്കാൾ സുഖകരമാണെന്നും ഉടനെ വിമോചിപ്പിക്കാമെന്നും മറ്റും പറഞ്ഞു ആശ്വസിപ്പിച്ചയച്ചു.

(സ്വന്തം ലേഖകൻ)

# കൈരളി സ്റ്റുഡിയോയിൽ

എറണാകുളം ജൂൺ 15.

**687** വയസ്സുണ്ടെന്ന് അവകാശപ്പെടുന്ന 'പ്രഭാകരസിദ്ധയോഗി' സ്ഥലത്തെത്തി കൈരളി സ്റ്റുഡിയോയിൽ താമസിച്ചുവരുന്നു. അദ്ദേഹത്തെ സന്ദർശിക്കുവാൻ എത്രയോ അധികം ആളുകൾ അവിടെ ചെന്നുകൊണ്ടിരിക്കുന്നു.

(സ്വന്തം ലേഖകൻ)



# 1949-ലെ കഥ



ശ്രീമത് ശിവപ്രഭാകരസിദ്ധയോഗികളെക്കുറിച്ച് നേരിട്ട് ധാരാളം അറിവുകളും സ്മരണകളും ഹൃദയത്തിൽ സൂക്ഷിക്കുന്ന നല്ല ഒരു വിഭാഗം ജനങ്ങൾ ഭാരതത്തിൽ അങ്ങിങ്ങായി ഇന്നും ജീവിച്ചിരിപ്പുണ്ട്. എന്നാൽ ആ തലമുറ അസ്തമിക്കുവാൻ പോകുകയാണ്. എട്ടോ പത്തോ വർഷങ്ങളും കൂടി കഴിഞ്ഞാൽ ആ ദിവ്യപുരുഷനെ അടുത്തു പരിചയപ്പെട്ടിട്ടുള്ള ഒരാളും

ഉണ്ടാവുകയില്ല. വളർന്നുവരുന്ന അടുത്ത തലമുറയ്ക്ക് ആ യോഗേശ്വരൻ ഒരു പുരാണകഥാപാത്രമായി മാറിപോകുന്നതിൽ ഒരു അത്ഭുതവും ഇല്ല. പത്തനംതിട്ടയിലെ ഓമല്ലൂരിൽവെച്ച് അദ്ദേഹം ക്രിസ്തുവർഷം 1983 ൽ സമാധി നാടകം അരങ്ങേറുന്നതുവരെ സാധാരണ ജനങ്ങൾക്കൊപ്പം അതിലുമധികം സാധാരണക്കാരനായി നാനാ ലീലകൾ ആടിക്കൊണ്ടിരുന്നു. ആദ്ധ്യാത്മിക വിഷയങ്ങളിൽ താൽപ്പര്യവും അത്തരം പുണ്യാത്മാക്കളിൽ ശ്രദ്ധയുമുണ്ടായിരുന്ന ഈ കാലഘട്ടത്തിൽ ജീവിച്ചിരുന്ന ഓരോരുത്തർക്കും അദ്ദേഹത്തെക്കുറിച്ച് ഒട്ടേറെ പറയുവാനുണ്ട്. പലരും പറഞ്ഞതും പതറിപ്പോയിട്ടുണ്ട്. പലതിലും അതിശയോക്തിയും കടന്നുകൂടിയിട്ടുണ്ടാവാം. അവിശ്വസനീയങ്ങളായ അനുഭവങ്ങളെ ഭൗതികവാദികൾ നിസ്സാര വിലയ്ക്ക് വിറ്റ് പ്രചാരവും വർദ്ധിപ്പിക്കുന്നു.

## ചെല്ലം ഗുരുക്കൾ

പ്രഭാകരസിദ്ധയോഗികളെ അൻപത് വർഷത്തിലധികം ഒരു നിഴൽപോലെ പിന്തുടരുകയും അദ്ദേഹത്തിന്റെ പാദപത്മങ്ങളിൽ സ്വജീവിതം സമർപ്പിക്കുകയും ചെയ്തുകൊണ്ട് ആരും അറിയാതെ ഒരു നിശ്ശബ്ദജീവിതം നയിച്ചുപോന്ന ഒരു വന്ദ്യവയോധികന്റെ ആഗ്രഹമാണ് ഇപ്പോൾ ഈ പുസ്തകപ്രകാശനത്തിന് സംഗതിയായിട്ടുള്ളത്. ക്രിസ്തുവർഷം 1948 മുതൽ ഈ കാലഘട്ടമത്രയും യോഗീശ്വരനെക്കുറിച്ചുള്ള സ്മരണകളും പത്രവാർത്തകളും, ചിത്രങ്ങളും നഷ്ടപ്പെടാതെ സൂക്ഷിച്ചുപോന്ന ഈ വയോവൃദ്ധൻ ചെല്ലം ഗുരുക്കൾ എന്ന പേരിൽ സർവ്വവിദിതനാണ്. സംസ്കൃത സാഹിത്യത്തിലും, തമിഴിലും വിശിഷ്യ ജ്യോതിശാസ്ത്രത്തിലും അവഗാഹം നേടിയ അദ്ദേഹം കന്യാകുമാരി ജില്ലയിൽ നാഗർകോവിൽ നഗരത്തിന്റെ പ്രാന്തപ്രദേശത്ത് പാർവ്വതീപുരം പെരുവിള ഗ്രാമത്തിൽ വിശ്രമജീവിതം നയിച്ചുകൊണ്ടിരുന്നു. *(ശ്രീഗോപാലകൃഷ്ണ ദേശികർ എന്ന ആ ചെല്ലം ഗുരുക്കൾ ഈ കൃതി പ്രസിദ്ധീകരിച്ചു കാണുവാൻ നിൽക്കാതെ 9-12-2010 ൽ 91-ാമത്തെ വയസ്സിൽ ദിവംഗതനായി.)* എന്റെ കാലം കഴി



*ഗോപാലകൃഷ്ണദേശികർ എന്ന*
*ചെല്ലം ഗുരുക്കളും ഗ്രന്ഥകാരനും*

ഞ്ഞാൽ ഞാനിന്നുവരെ ഭദ്രമായി സൂക്ഷിച്ചുവച്ച ഈ പത്രവാർത്തകളും ചിത്രങ്ങളുമെല്ലാം ചിതലരിച്ചുപോവുകയേയുള്ളൂ. മറ്റൊരാളിന്റെ കൈയിലും ഈ രേഖകളൊന്നും ഉണ്ടാവുകയില്ല. അതിനാൽ ഞാനത് സ്വാമികളെ ഏൽപ്പിക്കുന്നു. നഷ്ടപ്പെടുത്തരുത്, എന്ന് പറഞ്ഞുകൊണ്ടും പൊട്ടിക്കരഞ്ഞുകൊണ്ടും നമ്മെ ഏൽപ്പിച്ചതാണ് ഈ കൃതിയിൽ ചേർത്തിരിക്കുന്ന എല്ലാ ലേഖനങ്ങളും ചിത്രങ്ങളും പത്രവാർത്തകളും.



# സ്വീകരണസമ്മേളനം

*ഒരു അപൂർവ്വചിത്രം: പ്രഭാകരസിദ്ധയോഗികൾക്ക് സർ. സി.പി. രാമസ്വാമി അയ്യരുടെ അദ്ധ്യക്ഷതയിൽ നടന്ന സ്വീകരണസമ്മേളനം. സ്റ്റേജിൽ ദിവാൻ അവർകളേയും, മഹാകവി ഉള്ളൂർ, ഗോദവർമ്മരാജ തുടങ്ങിയവരേയും കാണാം.*



**തി**രുവിതാംകൂർ ദിവാനായിരുന്ന സർ. സി.പി. രാമസ്വാമി അയ്യരുടെ നേതൃത്വത്തിൽ ശുചീന്ദ്രം സ്ഥാണുമാലയ പെരുമാൾ സേവാ സമാജത്തിന്റെ



വകയായി ഉദ്ദേശം എഴുപത് വർഷങ്ങൾക്ക് മുമ്പ് പ്രഭാകര സിദ്ധയോഗികൾക്ക് സമുചിതമായ ഒരു സ്വീകരണം നൽകുകയുണ്ടായി. അക്കാലത്ത് തമിഴിൽ പ്രസിദ്ധീകരിച്ചിരുന്ന 'ദിനസരി' എന്ന വാർത്താമാധ്യമത്തിൽ ചേർത്തിരുന്ന ചിത്രവും ദിവാൻ അവർകളുടെ പ്രസംഗവും അന്യത്ര ചേർത്തിട്ടുണ്ട്. ദിവാനായി വളരെ അടുത്ത ബന്ധമാണ് ഈ യോഗേശ്വരന് ഉണ്ടായിരുന്നതെന്ന് എല്ലാവർക്കും അറിയാമെങ്കിലും ആ അറിവിനെ അനിഷേധ്യമായ അടിവരയിട്ട് ഉറപ്പിക്കുന്നതിന് പര്യാപ്തമായ ഈ തെളിവ് നാളിതുവരെ മാറോട് ചേർത്തുപിടിച്ചുകൊണ്ട് നടന്ന ഗോപാലകൃഷ്ണദേശികരെ എത്ര അഭിനന്ദിച്ചാലും അധികമല്ല. കാലഗതിയിൽ നഷ്ടപ്പെട്ടുപോയേക്കാവുന്ന ഇത്തരം പ്രാമാണിക രേഖകളെ ഭദ്രമായി സൂക്ഷിക്കുകയും അടുത്ത തലമുറയ്ക്ക് കൈമാറികൊടുക്കുകയും ചെയ്യേണ്ടത് നമ്മുടെയൊക്കെ ഒരു കർത്തവ്യം മാത്രമാണ്.



# ഋഷികേശിൽ

**1958**-60 കാലഘട്ടങ്ങളിൽ ഋഷികേശിലെ കൊടും തണുപ്പിൽ ലക്ഷ്മൺ ഝൂലായിൽ കൂടി വളരെ ധൃതിപ്പെട്ട് അങ്ങോട്ടുമിങ്ങോട്ടുമൊക്കെ പോയിവരുന്ന ഒരു യുവാവിനെ പലപ്പോഴും ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. ഏത് സുകേശിനികളെയും വെല്ലുവിളിക്കാൻ പോരുന്ന വേണിഭാരവും, ഈട്ടി ത്തടിയിൽ കടഞ്ഞെടുത്തതുപോലെയുള്ള കായകാന്തിയും കണ്ഠനാളം മറഞ്ഞു കിടക്കുന്ന താടിരോമങ്ങളും അരക്കെട്ട് മാത്രം മറച്ച ഒരു നാടൻ തോർത്തും, കൈയിൽ കാട്ടുകമ്പും, അങ്ങനെയാണ് ഞാൻ അദ്ദേഹത്തെ കണ്ടിട്ടുള്ളത്. ചില പരിചിതരോട് സംസാരിക്കുന്നതായും, ഗംഗാജലത്തിൽ കുളിക്കുന്നതായും മറ്റും കണ്ടിട്ടുണ്ട്. ഇതേപോലെ വൈവിദ്ധ്യമാർന്ന അനേകം വേഷവിധാനങ്ങളോടുകൂടി പലരേയും കണ്ടുമുട്ടുക മൂലം പ്രത്യേക കാരണമൊന്നും കൂടാതെ ആരും നമ്മുടെ സ്മരണയിൽ തങ്ങി നിൽക്കുന്നില്ല. അവരുടെ നാമമോ, നാടോ ഒരാളും അന്വേഷിക്കാറുമില്ല. എന്നുതന്നെയല്ല പൂർവ്വാശ്രമങ്ങളെക്കുറിച്ച് അന്വേഷിക്കുന്നത് ആദ്ധ്യാത്മി കതയിൽ ഒരു അപരാധവുമാണ്.

വളരെ യാദൃച്ഛികമായി ഒരിക്കൽ ഈ യുവയോഗി ഒരു പഴക്കച്ചവട ക്കാരനോട് മലയാളം സംസാരിക്കുന്നത് കേൾക്കാൻ സംഗതിയായി. മുല പ്പാലിനോടൊപ്പം നമ്മിലലിഞ്ഞുചേർന്ന മലയാളത്തിലെ മധുരമൊഴികൾ കേട്ടപ്പോൾ അത്ഭുത ആദരവുകളോടുകൂടി ഞാൻ അദ്ദേഹത്തിന്റെ മുൻപിൽ തൊഴുതുനിന്നു. എല്ലാവരുടെയും വായിൽനിന്ന് ഹമാരെയും,

തുമാരെയും, പിച്ചും, ആട്ടും മാത്രമല്ലെ അവിടൊക്കെ കേൾക്കാനുള്ളൂ. പഴക്കച്ചവടക്കാരൻ കൊടുത്ത രണ്ട് പേരയ്ക്കയിൽനിന്ന് ഒന്ന് എന്റെ നേരെ നീട്ടിയിട്ട് 'വൈദ്യന്റെ മോനേ...' എന്ന് വിളിക്കുകയുണ്ടായി. എനിക്ക് അത് വളരെ അത്ഭുതകരമായ ഒരു അനുഭവമായിരുന്നു. എനിക്ക് രണ്ടോ, മൂന്നോ വയസ്സുള്ള കാലത്ത് ഒരു പ്രഭാകരയോഗി ഒരു ദിവസം എന്റെ അച്ഛന്റെ ആഗ്രഹത്തേയും, അപേക്ഷയേയും മാനിച്ച് വീട്ടിൽ വന്ന് താമസിച്ചിട്ടുണ്ടെന്നും എന്നെ കോരിയെടുത്തിട്ടുണ്ടെന്നും അമ്മയും മറ്റും പറഞ്ഞു കേട്ടിട്ടുണ്ട്. അദ്ദേഹം തന്നെയാണ് ഇപ്പോൾ എന്റെ മുൻപിൽ നിൽക്കുന്നതെന്ന് പിന്നീട് മനസ്സിലാക്കിയപ്പോൾ എനിക്ക് അദ്ദേഹത്തോടുള്ള അത്ഭുതാദരവ് ഏറി.

1949-ന് അടുത്തുള്ള ഒരു കാലം. ഒരു ദിവസം മദ്ധ്യാഹ്നത്തോടുകൂടി അദ്ദേഹം വീട്ടിൽ വന്നു. അമ്മ പറഞ്ഞുതന്ന അറിവുവച്ച് എഴുതുകയാണ്. മുറ്റത്തിന് ചുറ്റും വെണ്ട, വഴുതന, പാവൽ, പടവലം തുടങ്ങിയവ നട്ടുവളർത്തിയിരുന്നു. കൊച്ചുകുട്ടികളുടെ ചാപല്യംപോലെ അവയിലുള്ള സകല കായ്ഫലങ്ങളും തല്ലിപ്പറിച്ചു. മൂക്കാത്ത വെണ്ടയ്ക്ക എട്ടുപത്ത് തിന്നിറക്കി. ഉമ്മറത്തിരുന്ന അലമാര തുറന്ന് ഒരു കുപ്പി ജീരകാരിഷ്ടം മുഴുവൻ എടുത്ത് കഴിച്ചു. മുറ്റത്ത് ആഴം അധികമില്ലാത്ത ഒരു കിണറുണ്ട്. അതിൽ കയറിൽ പിടിച്ചിറങ്ങി നന്നായി കുളിച്ചു. രണ്ടുമൂന്നു മണിക്കൂർ കിണറ്റിൽ ചെലവിട്ടു. ആരും ഉറങ്ങിയില്ല. പിറ്റേദിവസം ഏഴെട്ടു മണിയായപ്പോൾ പോകുകയും ചെയ്തു. വേനലിൽ രൂക്ഷമായ ജലക്ഷാമം അനുഭവപ്പെട്ടിരുന്ന കാലമായിരുന്നു അത്. യോഗികൾ ഇറങ്ങിക്കുളിച്ച കിണറ്റിൽ നാളിതുവരെ വെള്ളം വറ്റിയിട്ടില്ല. അക്കൊല്ലം ഉണ്ടായതുപോലെ ഉള്ള വിളവുകൾ പിന്നെ ഉണ്ടായിട്ടുമില്ല. പ്രസ്തുത കിണർ ഇപ്പോഴും വീട്ടുമുറ്റത്തുണ്ട്.

ഋഷികേശിൽ ഞാനൊറ്റപ്പെട്ടുപോയി എന്ന ദുഃഖം തീർന്നു. എന്നെ അറിയുന്ന ഒരു മഹദ്വ്യക്തി ഇവിടെയുണ്ടല്ലോ എന്ന ചിന്ത എനിക്ക് വലിയ ഒരു സമാധാനമായിരുന്നു. എന്നാൽ ഉദ്ദേശിക്കുന്ന സമയത്തോ, ഉദ്ദേശിക്കുന്ന സ്ഥലത്തോ ഒരിക്കലും അദ്ദേഹത്തെ കണ്ടുമുട്ടുവാൻ കഴിഞ്ഞിട്ടി

ല്ല. മലയാളം സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയിൽ മറ്റ് ഏതെല്ലാം ഭാഷകൾ കടന്നുവരുമെന്ന് പറഞ്ഞുകൂടാ. സൗമ്യവും, ശാന്തവുമായി പെരുമാറുന്നതിന്റെ ഇടയിൽ ക്രൂദ്ധനും കോപിഷ്ഠനുമായി മാറിയെന്നും വരാം. മെല്ലെ നടന്നുപോകുന്നതിനിടയിൽ പെട്ടെന്ന് ഓടിമറഞ്ഞുവെന്ന് വരാം. വാത്സല്യത്തോടെ അടുക്കുകയും, നല്ല ഒരടി വെച്ചു തരികയും ചെയ്തു എന്ന് വരാം. യോഗശാസ്ത്ര വിഷയങ്ങളുടെ അഗാധതലങ്ങളിൽ ഇറങ്ങി നിൽക്കുമ്പോഴും 'പോടാ അവിടുന്ന്, നിന്നെ ഇവിടെ കണ്ടുപോകരുത്' എന്നെല്ലാം ആക്ഷേപിച്ചുവെന്ന് വരാം. അപൂർവ്വമായി ഷർട്ടും, കോട്ടും, കമ്പിളിപ്പുതപ്പുമായി അങ്ങോട്ടു പോകുന്ന ആൾ അൽപ്പം സമയം കഴിഞ്ഞ് മടങ്ങി വരുമ്പോൾ കൊച്ചു കുഞ്ഞുങ്ങളെപ്പോലെ കൗപീനമാത്രധാരിയായി മടങ്ങിവരുന്നതും കാണാം. നാം എങ്ങനെയാണ് ഇദ്ദേഹത്തെ മനസ്സിലാക്കുക. ഒരു പ്രദേശത്ത് കുറച്ച് കാലമെല്ലാം ചുറ്റിത്തിരിയുകയും പലരും അദ്ദേഹത്തെ തിരിച്ചറിഞ്ഞ് ആദരിച്ച് തുടങ്ങുകയും ചെയ്യുന്ന ഘട്ടത്തിൽ ആള് സ്ഥലം വിട്ടിരിക്കും.

ഷേക്സ്പിയർ നാടകങ്ങൾ പഠിപ്പിക്കുന്നതിൽ പ്രഗത്ഭനായ ഒരു പ്രൊഫസറെ പരക്കെ അറിയപ്പെട്ടിരുന്നത് തന്നെ 'ഷേക്സ്പിയർ' എന്നായിരുന്നു. അദ്ദേഹത്തിനോട് ഷേക്സ്പിയർ നാടകങ്ങളുടെ പ്രസിദ്ധിക്കും പ്രചാരത്തിനും കാരണമായ സംഗതികൾ ദീർഘനേരം സംസാരിക്കുന്നത് ഞാനൊരിക്കൽ കേട്ടിരിക്കുന്നു. വളരെ സ്ഫുടമായി ആംഗലം ഉച്ചരിക്കുന്നത് നമ്മുടെ പ്രൊഫസറെ വളരെ അത്ഭുതപ്പെടുത്തുകയുണ്ടായി. ഇംഗ്ലീഷ് അറിഞ്ഞുകൂടാ എന്ന ശ്രീ പള്ളത്തുരാമന്റെ അഭിപ്രായം ശരിയല്ല.



# ചിറയിൽ മുങ്ങി

**ചി**റക്കടവ് ക്ഷേത്രത്തിന് സമീപമുള്ള യു.പി. സ്ക്കൂളിൽ ഞാൻ പഠിക്കുന്ന കാലത്ത് സ്ക്കൂളിനടുത്തുള്ള ഇല്ലത്ത് കൃഷ്ണൻനായർ എന്ന ആളിന്റെ വീട്ടിൽ ഈ യോഗേശ്വരൻ വിശ്രമിക്കുന്നത് ഞാൻ കണ്ടിട്ടുണ്ട്. പലരും അദ്ദേഹത്തെ വന്ന് കാണുന്നതും നമസ്ക്കരിച്ച് വണങ്ങുന്നതും ഇന്നും എന്റെ ഓർമ്മയിൽ പച്ചപിടിച്ചു നിൽക്കുന്നു. ആ കാലത്ത് ഒരിക്കൽ ഉണ്ടായ ഒരു സംഭവം ശ്രദ്ധേയമാണ്. ക്ഷേത്രത്തിന് മുൻപിലുള്ള അതിവിശാലമായ കുളത്തിൽ പലരും നീന്തിക്കുളിക്കുന്നു. അന്ന് അവരോടൊപ്പം സ്വാമികളും കുളത്തിലിറങ്ങി. ജടാഭാരം അഴിച്ചുനിരത്തി അദ്ദേഹം കുളത്തിന്റെ നടുവിലേക്ക് മെല്ലെ തുഴഞ്ഞു നീങ്ങി. പലേ കടവുകളിലായി അൻപതുപേരെങ്കിലും അദ്ദേഹത്തെ ശ്രദ്ധിക്കുന്നുണ്ടായിരുന്നു. വെള്ളത്തിലേക്ക് മുങ്ങിത്താണ സ്വാമികൾ പൊങ്ങിവരുന്നതും നോക്കി ആളുകൾ ശ്വാസമടക്കി നിന്നു. സമയം രാവിലെ ഒൻപത് മണിക്ക് ശേഷമെന്നാണ് ഓർമ്മ. സമയം ഇഴഞ്ഞു നീങ്ങുംതോറും ജനങ്ങളുടെ ഉൽക്കണ്ഠയും വർദ്ധിച്ചു. മണിക്കൂറുകൾ ഇഴഞ്ഞു നീങ്ങുന്നു. യോഗി ഉയർന്നു വരുന്നില്ല. നാല് കരയിലും ജനങ്ങൾ തിങ്ങിക്കയറി. അടുത്തുള്ള രണ്ട് സ്ക്കൂളിലെ വിദ്യാർത്ഥികളും അദ്ധ്യാപകന്മാരും അതിലൊരാളായി ഞാനും പ്രാർത്ഥനാനിരതനായി നിന്നു. അതിനിടയിൽ പല നീന്തൽ വിദഗ്ദ്ധന്മാരും മുങ്ങൽ വിദഗ്ദ്ധന്മാരും ജലാശയത്തിലൂടെ തലങ്ങും വിലങ്ങും തെരച്ചിൽ നടത്തി.

ആർക്കും ഒരു തുമ്പും കിട്ടിയില്ല. സമയം മദ്ധ്യാഹ്നം കഴിഞ്ഞതോടെ യോഗികൾ ജലസമാധിയിൽ ദിവംഗതനായി എന്ന വാർത്ത നാടെങ്ങും പരന്നു. ജഡം തനിയെ ഉയർന്നുവരും എന്ന് അഭിജ്ഞന്മാർ അഭിപ്രായപ്പെടുന്നത് കേട്ട് പിന്നെയും ജനങ്ങൾ കാത്തുനിന്നു. അതിനിടയിൽ പോലീസ് ഉദ്യോഗസ്ഥന്മാരും സ്ഥലത്തെത്തി. പലരും പറഞ്ഞ പല അഭിപ്രായങ്ങളും അതിശയോക്തികളും ശ്രദ്ധിച്ചുകൊണ്ട് മൂന്നു മണിവരെ ഞങ്ങൾ അവിടെ ചെലവിട്ടു. അതിനിടയിൽ മോട്ടോർ വാഹനത്തിൽ വന്ന ഒരാൾ യോഗികൾ പൊൻകുന്നത്ത് ദൈവസഹായത്തിൽ ഇരിപ്പുണ്ട് എന്ന് വിളിച്ചു പറഞ്ഞതോടുകൂടി ആകാംക്ഷ അത്ഭുതമായി. ജനങ്ങൾ പിരിഞ്ഞുപോയി. ഇന്നും നല്ല നിലയിൽ പ്രവർത്തിക്കുന്ന ഒരു ഹോട്ടലാണ് പൊൻകുന്നത്തെ ദൈവസഹായം.

ഈ സംഭവത്തിനുശേഷം ചിറക്കടവിൽ അദ്ദേഹത്തെ കണ്ടിട്ടില്ല. ഏതാണ്ട് ഒരു വർഷക്കാലം അവിടെയെല്ലാം ചുറ്റിനടന്നതിനിടയിൽ പലരും പറഞ്ഞുകേട്ട അത്ഭുതങ്ങളിൽ അതിശയോക്തിയും ഉണ്ടാകാം. അതിനാൽ തനിക്ക് നേരിട്ട് ബോദ്ധ്യപ്പെട്ടിട്ടുള്ളത് മാത്രമേ ഇവിടെ രേഖപ്പെടുത്തിയിട്ടുള്ളൂ.

◆



*പാറശ്ശാലയിൽനിന്നും പ്രസിദ്ധീകരിച്ചുകൊണ്ടിരിക്കുന്ന 'ആർഷഭൂമി' എന്ന മാസികയിൽ ശ്രീ. തിക്കുറിശ്ശി സുകുമാരൻനായർ (സുപ്രസിദ്ധ സിനിമാ അഭിനേതാവ്) എഴുതി പ്രസിദ്ധീകരിച്ചിരുന്ന ലേഖനം ചുവടെ ചേർത്തുകൊള്ളുന്നു.*

# വേദനകളുടെ സിദ്ധൗഷധം

## തിക്കുറിശ്ശി സുകുമാരൻനായർ

സർ. സി.പി. രാമസ്വാമി അയ്യർ എന്ന നാമധേയം മലയാളികൾക്ക് പലപ്പോഴും അമർഷം ഉളവാക്കുന്നതാവണം. എന്നാൽ അത് അദ്ദേഹത്തിന്റെ ഔദ്യോഗിക കൃത്യനിർവ്വഹണത്തെ ആസ്പദമാക്കിയിട്ടുള്ളതല്ലയോ എന്ന് ഞാൻ സംശയിക്കുന്നു. അതെന്തായിരുന്നാലും നക്തഞ്ചരന്മാരിൽ പോലും ഒരംശം നന്മ ഉണ്ട് എന്ന് കേട്ടിരിക്കുന്നു. അത് പരമാർത്ഥമാവാം എന്ന് തെളിയിച്ചുകൊണ്ട് സർ. സി.പി. അനേകം സൽക്കർമ്മങ്ങൾ ആചരിച്ചിട്ടുള്ളവയിൽ പ്രാമുഖ്യമുള്ള ഒന്ന് അദ്ദേഹം സന്യാസികളോടും, ദേവാലയങ്ങളോടും, പണ്ഡിതന്മാരോടും പുലർത്തിക്കൊണ്ടിരുന്ന ഉദാരമനോഭാവം തന്നെ ആണ്. ഇപ്പോൾ ഇങ്ങനെ പറയുന്നതിന് സംഗതി എന്തെന്നാൽ ശ്രീ പ്രഭാകരസിദ്ധയോഗികളെക്കുറിച്ച് നാം എന്തെങ്കിലും ഗ്രഹിച്ചിട്ടുണ്ടെങ്കിൽ അതിനുള്ള കാരണം സർ സി.പി. അവർകളും ശ്രീ ഗോദവർമ്മരാജാ അവർകളുംതന്നെ ആണ്.

മുട്ടോളം ഇറക്കമുള്ള കട്ടികൂടിയ ഒരു പരുക്കൻ വസ്ത്രംമാത്രം ധരിച്ച് താടിയും മുടിയും നീട്ടിവളർത്തിയ ഒരു മദ്ധ്യവയസ്ക്കൻ ആദ്യമായി എന്റെ ശ്രദ്ധയിൽ പെടുന്നത് 'ശരിയോ തെറ്റോ' എന്ന പടത്തിന്റെ തിരക്കിട്ട ജോലി

കൾ നടന്നുകൊണ്ടിരിക്കുമ്പോഴാണ്. ചിത്രീകരണത്തിനുവേണ്ടി ഏതോ ഒരുവൻ വേഷമിട്ട് വന്നിരിക്കുന്നു എന്ന് ധരിച്ചു വശായവരും സെറ്റിലുണ്ടായിരുന്നു. ഏറ്റുമാനൂരിൽവച്ച് പരിചയമായി ഒപ്പം കൂട്ടിക്കൊണ്ടുവന്നത് ഞാൻ പിള്ളച്ചേട്ടൻ എന്ന് വിളിക്കുന്ന ശ്രീ. എസ്.പി. പിള്ളയാണ്. 'ഇത് എന്റെ ഏറ്റുമാന്നൂരപ്പനാണ്!' എന്നു പിള്ളച്ചേട്ടൻ പറഞ്ഞതോർക്കുന്നു.

ആരും ഉച്ചയ്ക്ക് ഊണു കഴിച്ചിട്ടില്ല. സമയം മൂന്നുമണി! അന്വേഷിച്ചു പോയ ആൾ ഊണ് തീർന്നു എന്ന് പറഞ്ഞ് തിരിച്ചുപോന്നു. പത്തു പതിനഞ്ച് പേര് വിശന്നിരിക്കുന്നു. ഉള്ളതെന്തെങ്കിലും വാങ്ങിക്കൊണ്ടുവരുവാൻ ആളെ വിട്ടു. കുറച്ച് സമയം കഴിഞ്ഞപ്പോൾ ആവി പറക്കുന്ന ഉഴുന്നുവടയും ചൂടു കാപ്പിയും, പാളയൻകോടൻ പഴവും വന്നു. എല്ലാവരും ആർത്തിയോടെ കഴിച്ചുതുടങ്ങി. സ്വാമികളും ഒപ്പം കൂടി. മൂന്നോ, നാലോ ഉഴുന്നുവട ഒടിച്ച് പൊടിച്ച് ഞെരുടി കുഴച്ച് രണ്ടുമൂന്നു പഴവും ഒപ്പം ചേർത്ത് കുഴമ്പാക്കി എല്ലാവർക്കും വിതരണം ചെയ്തു. അവസാനം മിച്ചമായത് അവിടുന്നും കഴിച്ചു. അതിനിടയിൽ ക്യാമറാമേൻ രണ്ടുമൂന്നു ഫോട്ടോ പിടിച്ചു. അതിന്റെ കോപ്പികളൊക്കെ ഇപ്പോൾ എവിടെ ഉണ്ടെന്നറിവില്ല. ലൊക്കേഷൻ മുഴുവൻ ചുറ്റി നടന്ന് കറങ്ങിയ ശേഷമാണ് അദ്ദേഹം പോയത്. ദക്ഷിണയായി വല്ലതും കൊടുക്കേണ്ടതുണ്ടോ എന്ന് ഞാൻ പിള്ളച്ചേട്ടനോട് ചോദിച്ചു. 'ഒന്നും വേണ്ട' എന്ന് ആംഗ്യം കാട്ടി!

വളരെക്കാലം നീണ്ടുനിന്ന ഒരാത്മബന്ധത്തിന്റെ തുടക്കം ഇങ്ങനെയായിരുന്നു: എന്നോട് ഗൗരവബുദ്ധിയോടെ ഒന്നുംതന്നെ പറഞ്ഞിട്ടില്ല. ഒരു കളിയും തമാശയുംപോലെ ചിലതെല്ലാം പറഞ്ഞത് വളരെക്കാലങ്ങൾക്കു ശേഷം കളിയായിരുന്നില്ലെന്ന് മനസ്സിലാകുകയും ചെയ്തിട്ടുണ്ട്. എന്റെ മോളോട് ഞാൻ ഏറെ വാത്സല്യം കാണിച്ചിരുന്നപ്പോഴൊക്കെ അവളുടെ ദുര്യോഗത്തെക്കുറിച്ച് വ്യക്തമായ സൂചന തന്നിരുന്നു. പക്ഷേ ഒന്നും ഗ്രഹിക്കുവാൻ ഞാൻ പ്രാപ്തനായില്ല.

സിദ്ധയോഗി എന്നാണല്ലോ പറയുക! എന്തു സിദ്ധിയാണ് അദ്ദേഹത്തിനുള്ളത്? അതുകൊണ്ട് ജനങ്ങൾക്ക് ഏതു ഗുണമാണുള്ളത്? എന്ന്

ആരെങ്കിലും ചോദിച്ചാൽ മറുപടി പറയാതെ വയ്യ! അനുഭവങ്ങൾ മൂടിവ യ്ക്കുന്നില്ല.

എനിക്ക് വളരെ വേണ്ടപ്പെട്ട ഒരാൾക്ക് പെട്ടെന്ന് സുഖമില്ലാതെ വന്നു! പേര് പറഞ്ഞാൽ എല്ലാവരും അറിയും. അതിനാൽ പറയുന്നില്ല. കാരണം അയാൾക്ക് വിരോധമാവും! പെട്ടെന്ന് ഡോക്ടറെ സമീപിച്ചു. ഓപ്പറേഷൻ ചെയ്യണം. എന്നാൽ ഓപ്പറേഷൻ വിജയിക്കുമെന്ന് ഉറപ്പില്ല. ഇങ്ങനെ ഒരു ഡോക്ടർ പറഞ്ഞാൽ എന്താണ് ചെയ്യുക? മറ്റുചില ഡോക്ടറന്മാരും ഇതേ അഭിപ്രായം പറഞ്ഞു! ഭാര്യയോ, മക്കളോ രോഗവിവരമൊന്നും അറിയരു തെന്ന് നമ്മുടെ രോഗിക്ക് നിർബ്ബന്ധം; കാരണം പരമസാദ്ധ്വികയായ ആ സ്ത്രീ അത് സഹിക്കുകയില്ല.

ഹൃദയം തുറന്നുള്ള ഒരു ശസ്ത്രക്രിയയാണ് ഡോക്ടർ നിർദ്ദേശിച്ചി രിക്കുന്നത് വളരെ പ്രസിദ്ധനും, വിദഗ്ദ്ധനുമായ ഡോക്ടർ വേലായുധൻ നായരാണ് ആദ്യമായി പരിശോധിച്ചതും അഭിപ്രായം പറഞ്ഞതും! നമ്മുടെ രോഗി ഭയാകുലനായിരിക്കുന്നു. ഭാര്യയോടു പോലും പറയാതെ ചെയ്യാ വുന്ന ഒരു ചികിത്സയല്ലിത്. അമ്മ അറിയരുത്; ഭാര്യ അറിയരുത് എന്ന നിർബ്ബന്ധം എങ്ങനെ നടപ്പിലാകും? ഞങ്ങൾ രണ്ടുപേരും ആകെ ചിന്താ കുഴപ്പത്തിലായി! ഒരു തീരുമാനമെടുക്കുവാനും കഴിയുന്നില്ല!

അങ്ങനെ ആകെ വിഷണ്ണരായിക്കഴിയുമ്പോൾ ഒന്നുരണ്ട് പ്രാവശ്യം കടുത്ത തലവേദനയും ഛർദ്ദിയും ഉണ്ടായി കക്ഷി തളർന്നു! വളരെ യാദൃ ച്ഛികമായി നമ്മുടെ യോഗീശ്വരൻ കടന്നുവരുന്നു! അദ്ദേഹത്തെ യഥോചിതം സ്വീകരിച്ചശേഷം കുശലപ്രശ്നങ്ങൾ ആരംഭിച്ചപ്പോൾ 'ഞാൻ ചികിത്സി ച്ചാൽ മതിയോ?' എന്ന് ചോദിച്ചുകൊണ്ടാണ് വിഷയത്തിലേക്ക് കടന്നത്. സത്യത്തിൽ അത്ഭുതപ്പെട്ടുപോയി! രോഗവിവരം ഞങ്ങൾ ഡോക്ടറോട് മാത്രമേ പറഞ്ഞിട്ടുള്ളൂ! കൂപ്പുകൈകളോടുകൂടി 'മതി, മതി' എന്നു പറഞ്ഞ് ഞങ്ങൾ അദ്ദേഹത്തിന്റെ കാൽതൊട്ടു വണങ്ങി. നമ്മുടെ രോഗിയെ കട്ടി ലിൽ കിടത്തി മാറിടത്തിൽ അമർത്തുകയും ചില കൈമുദ്രകൾ കാട്ടുകയും


14 - 8 - 96

*തിക്കുറിശ്ശി സുകുമാരൻനായർ ശ്രീധരസ്വാമികൾക്ക് അയച്ച കത്ത്*

ചെയ്തു. അനന്തരം വേലായുധനോട് പറഞ്ഞേക്കൂ; പ്രഭാകരൻ ചികിത്സി ച്ചെന്ന് എന്ന് പറഞ്ഞ് വേഗം പോയി!

പിന്നീട് അദ്ദേഹത്തെ പരിശോധിച്ച ഡോക്ടർ അത്ഭുതപരതന്ത്രനായി! അനന്തരം ഇപ്പോൾ എത്രയോ വർഷങ്ങൾ കടന്നുപോയി. നാളിതുവരെ ഒരു നീർവീഴ്ചപോലും അദ്ദേഹത്തിനുണ്ടായിട്ടില്ല. നല്ല ആരോഗ്യത്തോടും ഐശ്വര്യത്തോടുംകൂടി ഇന്നും അദ്ദേഹം നല്ല നിലയിൽ ജീവിക്കുന്നു.

ഇതുപോലെ മറ്റൊരനുഭവവും എനിക്ക് മാന്യവായനക്കാരോട് പറ യുവാനുണ്ട്.

ഒരു പ്രത്യേക സന്ദർഭത്തിൽ വന്നുപോയ ചില പാളിച്ചകളുടെ പേരിൽ കുറച്ചുപേർക്ക് എന്നോട് കടുത്ത വൈരാഗ്യം ഉണ്ടായി. തെറ്റ് എന്റെ ഭാഗ ത്താണ് എന്നു സമ്മതിക്കുവാൻ എനിക്ക് ലജ്ജയില്ല. പ്രതിയോഗികൾ കുഴ പ്പക്കാരാണ്. വളരെ സൂക്ഷിക്കണമെന്ന് പല അഭ്യുദയകാംക്ഷികളും എന്നെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. വിരോധികളിലൊരാൾ നേരിട്ടുവന്ന് ഭീഷണിപ്പെ

ടുത്തുകയും ചെയ്തു. പോലീസ് പ്രൊട്ടക്ഷൻ ആവശ്യപ്പെടണമെന്ന് ചിലർ ഉപദേശിച്ചു.

സ്വയംകൃതാനർത്ഥം എന്നാണല്ലോ ഇതിന് പറയുക. പല ക്രൂരകൃത്യങ്ങളും ചെയ്തിട്ടുള്ളവരാണ് ശത്രുസേനയിലെന്ന് പലരും പറഞ്ഞു കേട്ടിരിക്കുന്നു! ആകെക്കൂടി ഇതെല്ലാം കുറച്ച് മനഃക്ലേശം ഉണ്ടാക്കി എന്നു പറയാതെ വയ്യ! നമ്മളുമായി പല തരത്തിൽ ബന്ധപ്പെട്ടിരുന്നവർ വിവരങ്ങൾ മനസ്സിലാക്കി ഓരോരോ പ്രതികരണങ്ങളും പ്രതിഷേധങ്ങളും ഉളവാക്കിക്കൊണ്ടുമിരുന്നു. പരിഹസിക്കുവാനും, പറയുവാനും, ചിരിക്കുവാനും പലരും പല തിരക്കഥകളും നിർമ്മിച്ചിരിക്കണം.

അന്നൊരു ദിവസം പ്രതിയോഗികളിൽ പ്രമുഖ വ്യക്തിയുമൊന്നിച്ച് യോഗികൾ എന്റെ മുന്നിലേക്ക് കടന്നുവരുന്നു. ഞാൻ വല്ലാതെ വിഷണ്ണനായി.

'പരസ്പരം തെറ്റുകൾ മനസ്സിലായോ?'

ഞങ്ങൾ മനസ്സിലായി എന്നു പറഞ്ഞു.

'പരസ്പരം മാപ്പ് ചോദിക്കുക.'

ഞാൻ പ്രതിയോഗി എന്നു കരുതുന്ന വ്യക്തിയുടെ കൈകൾ ചേർത്തുപിടിച്ച് മാപ്പു ചോദിച്ചപ്പോൾ അദ്ദേഹം നിയന്ത്രണംവിട്ട് കരയുവാൻ തുടങ്ങി.

ആ രംഗം അവിടെ അവസാനിച്ചു. പിന്നീട് ഞങ്ങൾ പരസ്പരം ചേർന്ന് വളരെയെല്ലാം പ്രവൃത്തി ചെയ്തു. ദുഷ്ടനെന്നും ക്രൂരനെന്നുമെല്ലാം പലരും പറഞ്ഞുകേട്ടിരുന്ന അദ്ദേഹം ഒരു നല്ല സഹൃദയനും, പരോപകാരിയുമാണെന്ന് അചിരേണ എനിക്ക് ബോദ്ധ്യപ്പെട്ടു.

പ്രഭാകരസിദ്ധയോഗികൾ എന്റെ വേദനകളുടെ സിദ്ധൗഷധമായിട്ടാണ് ഇന്നുവരെ എനിക്ക് അനുഭവപ്പെട്ടിട്ടുള്ളത്. ആ നിലയിലാണ് ആർഷഭൂമിയിലെ ആചാര്യന്മാർ എക്കാലവും പ്രവർത്തിച്ചിട്ടുള്ളതുമെന്നാണ് എന്റെ വിശ്വാസം.



# തിരുനക്കരയിൽ

മാതൃഭൂമി കോട്ടയം പ്രതിനിധി ചെല്ലപ്പൻപിള്ള, സിനിമാസംവിധായകൻ അരവിന്ദിന്റെ പിതാവ് അഡ്വക്കേറ്റ് ഗോവിന്ദൻനായർ ആനന്ദമന്ദിരം ഹോട്ടൽ ഉടമ, പന്തൽ വിദഗ്ദ്ധനെന്നു പ്രസിദ്ധിനേടിയ തിരുനക്കര ശിവരാമൻനായർ, എൻ.എസ്.എസ് പ്രവർത്തകനായ ഒരു രാമൻനായർ, അദ്ധ്യാപകനായ സഹൃദയസദനം ബാലകൃഷ്ണപിള്ള പിന്നെ ഇതെഴുതുന്ന ആളും മിക്കവാറും എല്ലാ ദിവസവും ഒന്നിച്ചു കൂടുമായിരുന്നു. സ്ഥലം തിരുനക്കര ക്ഷേത്രമൈതാനത്തോ നടയിലോ പുറത്തെ സ്റ്റേജിലോ? സമയം വൈകിട്ട് ഏഴു മണിക്ക് ശേഷം! ആ യോഗം മിക്കവാറും പത്തുമണി രാത്രി വരെ തുടരും. പ്രസ്തുത യോഗത്തിൽ പ്രഭാകരസിദ്ധയോഗിയുടെ സാന്നിദ്ധ്യം ഞങ്ങൾക്കെല്ലാം ഒരു വലിയ അനുഗ്രഹമായിരുന്നു. അതുകൊണ്ടുതന്നെ ദീർഘകാലം ആ സാധുസംഗമം അനവരതം നടന്നു.

അക്കാലത്ത് അവരിൽ ഏറ്റവും പ്രായം കുറഞ്ഞ ആൾ എന്ന നിലയിൽ അവർക്കെല്ലാം എന്നോട് വാത്സല്യമുണ്ടായിരുന്നു. മുൻകാലപരിചയം കൊണ്ടും മറ്റുമാവണം സഭ പിരിഞ്ഞുകഴിഞ്ഞാലും അനേകം രാത്രികളിൽ അദ്ദേഹത്തോടൊപ്പം അതേ മൈതാനത്തുതന്നെ ചെലവഴിക്കുന്നതിന് എനിക്ക് ഭാഗ്യം ലഭിച്ചു.

അനേകം ആദ്ധ്യാത്മിക രഹസ്യങ്ങളുടെ രത്നപേടകം അവിടുന്ന് എന്റെ മുൻപിൻ തുറന്നു കാണിച്ചിട്ടുണ്ട്. ഒരു യോഗി ആരാണെന്ന് എന്താണെന്ന് അത്തരം അപൂർവ്വം ഘട്ടങ്ങളിൽമാത്രമാണ് മനസ്സിലാവുക. അമരനാഡി തുടങ്ങിയ ആയൂർവ്വേദവിദ്യകളിൽ തികച്ചും അവഗാഹം നേടിയിട്ടുള്ള ഒരു മഹാത്മാവായിരുന്നു പ്രഭാകരസിദ്ധയോഗി! ഇത് കലികാലമാണ്. ഇന്നാർക്കും അതൊന്നും ആവശ്യമില്ല.

മനസ്സു പതറാതെ ശ്രദ്ധയോടും ഏകാഗ്രതയോടുംകൂടി ഒരു വിദ്യ സ്വായത്തമാക്കുവാനും, അതിൽ ഉറച്ചുനിന്ന് മുന്നേറുവാനും പൂർവ്വാർജ്ജിതസുകൃതം ഉള്ളവർക്ക് മാത്രമേ സാധിക്കുകയുള്ളൂ! ഭഗവദ്ഗീത ഒരു പ്രാവശ്യം വായിച്ചാൽ എന്തു മനസ്സിലാവും? മുഴുവൻ കാണാതെ പഠിച്ചാൽ എന്ത് മനസ്സിലാവും? എത്ര കാലംകൊണ്ട് അതിന്റെ ശാങ്കരഭാഷ്യം പഠിക്കുവാനാകും? പിന്നെ എത്ര കാലംകൊണ്ട് ഗീതയുടെ അന്തഃരംഗങ്ങളിലേക്ക് പ്രവേശിക്കാം? എന്ന് സ്വാംശീകരിക്കുന്നതിന് കഴിയും? ഇതേ ചോദ്യങ്ങളുടെ ഉത്തരങ്ങളിൽ ഒരു യോഗിയെ മനസ്സിലാക്കുന്നതിന് വേണ്ട ഉത്തരങ്ങളും ഉപദേശങ്ങളും അടങ്ങിയിട്ടുണ്ടാവും!



*എരിച്ചെല്ലൂർ സോമശേഖരൻ നായർ പത്രാധിപരായി പ്രസിദ്ധീകരിച്ചു കൊണ്ടിരുന്ന ലോകശാന്തി എന്ന മാസികയിൽ വന്ന മുഖപ്രസംഗം ചുവടെ ചേർക്കുന്നു.*

# വിജ്ഞാനകോശം

**വ**ല കാലങ്ങളായി പലരും പറഞ്ഞു കേട്ടുമാത്രം ഓർമ്മയിൽ സൂക്ഷിച്ചിരുന്ന പുണ്യനാമാക്ഷരങ്ങളായിരുന്നു പ്രഭാകര സിദ്ധയോഗി എന്ന അഷ്ടാക്ഷരി. വളരെ യാദൃച്ഛികമായി അദ്ദേഹത്തെ സ്വീകരിക്കുന്നതിനും, ആശയ വിനിമയം ചെയ്യുന്നതിനും ഭാഗ്യമുണ്ടായി. സ്വച്ഛന്ദമൃത്യുവായ അവിടുത്തേക്ക് എഴുനൂറോളം വയസ്സ് പ്രായമുണ്ട് എന്നു കേട്ടാൽ ആരെങ്കിലും വിശ്വസിക്കുമോ? ക്രിസ്തുവർഷം 1263 ൽ ആണ് അവിടുത്തെ ജനനം എന്നു കേട്ടിരിക്കുന്നു. കൃഷ്ണനാട്ടത്തിന്റെ ഉപജ്ഞാതാവായ ശ്രീ മാനവേദൻ തമ്പുരാനെ സംബന്ധിച്ച് വളരെ അടുത്തറിയാവുന്ന വിധത്തിൽ അദ്ദേഹം സംസാരിക്കുകയുണ്ടായി. നാരായണീയ കർത്താവായ മേൽപ്പത്തൂർ ഭട്ടതിരിയുടെ ഉറ്റമിത്രമായിരുന്നു അദ്ദേഹമെന്ന് വ്യക്തമാക്കി. പൂന്താനത്തോടൊപ്പം പല പ്രാവശ്യം അങ്ങാടിപ്പുറത്ത് പോയിട്ടുണ്ടെന്നും, തിരുമാന്ധാംകുന്ന് ഭഗവതി ക്ഷേത്രവുമായി പല ബന്ധങ്ങളുണ്ടെന്നും പറയുകയുണ്ടായി.

തിരുവിതാംകൂർ ദിവാനായിരുന്ന രാമയ്യൻ തന്റെ സ്നേഹവാത്സല്യങ്ങൾക്ക് പാത്രീഭൂതനായിരുന്നുവെന്ന് പല പല സംഭവങ്ങൾ നിരത്തിക്കൊണ്ട് സംസാരിച്ചു. ശ്രീപത്മനാഭസ്വാമിയുടെ കൊടിമരത്തിന് താനും കൂടി ചേർന്നാണ് തേക്കുതടി നിലംതൊടാതെ കൊണ്ടുവന്നതെന്ന് സരസമായി വിവരിച്ചു. പാലിയത്തച്ചൻ അദ്ദേഹത്തിന്റെ സുപരിചിതനായ ഒരു വ്യക്തിയാണ്.

രാമയ്യൻ ദളവ മാവേലിക്കരയിൽവച്ച് ക്രിസ്തുവർഷം 1756 ൽ ദിവം ഗതനായി എന്നും അപ്പോൾ യാതൊരു സമ്പത്തും അദ്ദേഹത്തിനുണ്ടായിരുന്നില്ലെന്നും മറ്റും യോഗികൾ ഇന്നലെ നടന്ന സംഭവംപോലെ വിവരിച്ചു.

എട്ടുവീട്ടിൽ പിള്ളമാരെക്കുറിച്ച് യോഗികൾ അരുളി ചെയ്യുന്ന വിവരങ്ങൾ ചുരുക്കിപ്പറയുവാൻ സാധിക്കുന്നതല്ല. മാർത്താണ്ഡവർമ്മ മഹാരാജാവ് രാമയ്യൻ ദളവ നിര്യാതനായതിനുശേഷം തളർന്നുപോയെന്നും, താമസിയാതെ കൊല്ലവർഷം 933 മിഥുനം 27-ാം തീയതി തീപ്പെട്ടെന്നും താനതിന് സാക്ഷിയാണെന്നും വിശദമാക്കി. ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ ഒറ്റക്കൽ മണ്ഡപം നിർമ്മിച്ചത് കൊല്ലം 906 ൽ ആണെന്നും അതാണ് 'ചിന്നിധി' എന്നറിയപ്പെടുന്ന കലിസംഖ്യയെന്നും മറ്റും പറയുകയുണ്ടായി.

സുപ്രസിദ്ധ ജ്യോതിഷി തലക്കുളത്തു ഭട്ടതിരി, കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ, പന്തളം കേരളവർമ്മ, കേരളവർമ്മ വലിയ കോയിത്തമ്പുരാൻ, എ.ആർ. രാജരാജവർമ്മ, ഉണ്ണായി വാര്യർ, എഴുത്തച്ഛൻ തുടങ്ങിയ മഹാപുരുഷന്മാരെക്കുറിച്ച് സ്വന്തം കുടുംബാംഗങ്ങളെപ്പോലെ അവരുടെ സ്വകാര്യജീവിതത്തെക്കുറിച്ചുപോലും എല്ലാ വിവരങ്ങളും യോഗികൾക്ക് നിശ്ചയമുണ്ട്. അതൊക്കെ പഴയ ഗ്രന്ഥങ്ങൾ മനഃപാഠം പഠിച്ച് പറയുന്നതാണോ എന്ന് സംശയിക്കുവാനും സംഗതിയില്ല. കാരണം ഒരു ഗ്രന്ഥത്തിലും കാണാത്ത വിവരങ്ങളും അദ്ദേഹത്തിനറിയാം.

വേലുത്തമ്പി ദളവയുടെ മൃതദേഹം മറവു ചെയ്ത സ്ഥലത്താണ് ചട്ടമ്പിസ്വാമികൾ ജനിച്ചുവീണതെന്ന് യോഗികൾ വ്യക്തമാക്കി. രാജാ കേശവദാസന്റെ മൃതദേഹവും മറവു ചെയ്ത സ്ഥലം തനിക്കറിയാമെന്നും അതിനെല്ലാം താൻ ദൃക്സാക്ഷിയാണെന്നും പറയുന്നു.

അതിലുപരി അമ്പലപ്പുഴയിൽ കുഞ്ചൻനമ്പ്യാർ കല്യാണസൗഗന്ധികം കഥ അവതരിപ്പിച്ചപ്പോൾ വേദിയുടെ മുൻപന്തിയിൽ താനുണ്ടായിരുന്നു എന്നവിടുന്ന് വെളിപ്പെടുത്തി! ഓരോന്നും ഇന്നലെ കണ്ടുവെന്നു പറയുന്നതുപോലെയെ തോന്നുകയുള്ളൂ.

'ഇതെല്ലാം എന്തിനാണ് തന്നോട് പറയുന്നതെന്നറിയാമോ? തനിക്ക് അച്ചുകുടം ഇല്ലേ? പത്രിക ഉണ്ടല്ലോ! എല്ലാം എഴുതി അച്ചടിച്ച് ലോകരെ

ധരിപ്പിക്കണം. അതിനാണ്!'

ഇങ്ങനെ നിർദ്ദേശിച്ചിട്ടാണ് പോയത്! യോഗികളെക്കുറിച്ച് കേട്ടറിഞ്ഞ് പലരും അദ്ദേഹത്തെ കാണുന്നതിനും ഓരോ സങ്കടനിവർത്തിക്കും വേണ്ടി വന്നിരുന്നു! ആരുടെയും സങ്കടമൊന്നും കേൾക്കാൻ അദ്ദേഹം താൽപ്പര്യപ്പെട്ടില്ല. പോകുവാനായി മുറ്റത്തേക്ക് ഇറങ്ങിയപ്പോൾ വളരെ അകന്ന് മതിലിന് പുറത്ത് ഒരു യുവതി (അശുദ്ധിയുള്ളതിനാൽ ആവണം) തൊഴുതു നിൽക്കുന്നത് അദ്ദേഹത്തിന്റെ കണ്ണിൽ പെട്ടു! തലേദിവസം കാറ്റും മഴയും ഉണ്ടായിരുന്നതിനാൽ എവിടെനിന്നോ ഒരു ഇത്തിൾച്ചെടിയുടെ കൊമ്പ് അടർന്നുവീണ് മുറ്റത്തു കിടന്നിരുന്നു. ഒരു കൊച്ചു കുട്ടിയുടെ കൗതുകത്തോടെ അദ്ദേഹം അതെടുത്തുയർത്തിവീശി. ചുറ്റും നിന്നവരുടെയെല്ലാം ശരീരത്തിൽ തീർത്ഥം വീണു! അതിന് കസ്തൂരിയുടെ ഗന്ധം! ആ സുഗന്ധം രണ്ടുമൂന്നു ദിവസത്തോളം ശരീരത്തിനുണ്ടായിരുന്നതായി ഏവരും പറയുകയുണ്ടായി. ആ ഇത്തിൾച്ചെടി ദൂരെ മാറിനിന്നിരുന്ന സ്ത്രീയുടെ കൈയിൽ കൊടുത്തു എന്നിട്ട് 'ഇത് നന്നായി കഷായം വെന്ത് കുടിച്ചോളൂ' എന്നും പറഞ്ഞു. അനന്തരം അദ്ദേഹം നടന്നുമറഞ്ഞു.

ആ സ്ത്രീ ഇവിടെ എല്ലാവരും അറിയുന്നതാണ്! വിവാഹം ചെയ്തു വന്നിട്ട് പതിനഞ്ച് വർഷം കഴിഞ്ഞു! സന്തതികളുണ്ടായില്ല. യോഗികൾ കൊടുത്ത ഇത്തിൾച്ചെടി ആ സ്ത്രീ അമൃതുപോലെ സേവിച്ചു. ഇന്നവൾക്ക് രണ്ടാണും, ഒരു പെണ്ണും മക്കളായിട്ടുണ്ട്. സമർത്ഥരായ സന്താനങ്ങളും സമസ്തൈശ്വര്യങ്ങളും കൈവരിച്ചിരിക്കുന്നു!

വളരെ പഠിക്കുവാനും, അറിയുവാനും വകയുള്ള ഒരു വിജ്ഞാന കോശമാണ് യോഗികൾ എന്ന കാര്യത്തിൽ ഒരു സംശയവുമില്ല. നാമൊക്കെ ആരോ, എന്തോ ഏതോ എന്ന നിസ്സാരഭാവത്തിലാണ് ഇത്തരം മഹത്തുക്കളെ സമീപിക്കുക! അവരാവട്ടെ അത്തരക്കാരുടെ മുൻപിൽ മൗനം പാലിക്കുകയോ പോ! പോ! എന്ന് പറഞ്ഞ് വിരട്ടി ഓടിക്കുകയോ ചെയ്യും! അപ്പോഴും നമുക്കൊന്നും പഠിക്കുവാൻ സാധിക്കുകയില്ല.



*തൃശൂർ 1969 നവംബർ, 'കർപ്പൂരം മാസിക'യിൽ വന്ന ഒരു ലേഖനം*

# അകവൂർ മനയിലെ മരതകം

**അ**കവൂർ മനയിൽ നാരായണൻ നമ്പൂതിരിയുടേയും സാവിത്രി എന്ന ഗൗരി അന്തർജ്ജനത്തിന്റേയും സീമന്തപുത്രനായി കൊല്ലവർഷം 438-ക്രിസ്തുവർഷം 1263 മാർച്ച് 16-ാം തീയതി (മീനം 2) ചൊവ്വാഴ്ചയാണ് താൻ ജനിച്ചതെന്നും, നക്ഷത്രം പൂരുരുട്ടാതിയാണെന്നും ലഗ്നം മകരമാണെന്നും പ്രഭാകരസിദ്ധയോഗികൾ പലരോടും പറഞ്ഞു കേട്ടിട്ടുണ്ട്. ഇപ്പോൾ എന്റെ ദശാകാലം ഏതാണെന്നും മറ്റും പല ജ്യോതിഷികളോടും ചോദിക്കുന്നതും അവർ കണക്കു കൂട്ടി കുഴയുന്നതും കണ്ടിരിക്കുന്നു.

അന്നൊരിക്കൽ മട്ടാഞ്ചേരി പഴയന്നൂർ ഭഗവതി ക്ഷേത്രത്തിന്റെ മുമ്പിൽവച്ച് ഒരത്ഭുതം നടന്നു. ആനവാതിലിന് താഴെ യോഗികൾ നിൽക്കുന്നു. പത്രങ്ങളിൽ പടവും വാർത്തകളും വന്നതിനാൽ യോഗികളെ കാണുന്നതിന് ആളുകളും കൂടി. സമയം രാവിലെ എഴു മണി കഴിഞ്ഞിരിക്കണം. തോട്ടികൾ പാട്ടകളിൽ മലം തോളിൽ ചുമന്നുകൊണ്ടു പോകുന്ന കാഴ്ച അക്കാലങ്ങളിൽ മട്ടാഞ്ചേരിയിൽ സർവ്വസാധാരണമായിരുന്നു. രണ്ട് തോട്ടികൾ മലവും ചുമന്ന് സ്വാമികളെ കാണുവാൻ നിന്നു. അവർ അങ്ങനെ നിന്നത് ക്ഷേത്രങ്ങളിലും മറ്റും കുളിച്ചൊരുങ്ങി പോകുന്ന ഭക്തന്മാർക്കും ഭക്തകൾക്കും ഇഷ്ടമായില്ലെന്ന് വ്യക്തമാക്കിക്കൊണ്ട് മൂക്കുപൊത്തുകയും മുഖം കോട്ടുകയും മറ്റും ചെയ്തു! യോഗികൾ ആ തോട്ടികളെ അരികത്തേക്ക് വിളിക്കുകയും കൈയിട്ടു മുക്കി അവിടെനിന്നവർക്കെല്ലാം വിത

രണം ചെയ്യുകയും ചെയ്തു! അത്ഭുതമെന്നല്ലാതെ എന്തു പറയട്ടെ! ഒന്നാന്തരം കളഭം! അതിന്റെ സുഗന്ധം നാലുപാടും വീശി! കൈയിൽ വാങ്ങിയവരുടെ കൈകൾ പല ദിവസങ്ങളോളം സുഗന്ധപൂരിതമായിരുന്നുവെന്നും അറിയുന്നു. വളരെ ഭദ്രമായി ഇന്നും അത് സൂക്ഷിച്ചിട്ടുള്ളവരുണ്ട്.



ഈ സംഭവം കഴിഞ്ഞതോടുകൂടി യോഗികളെക്കുറിച്ച് കൂടുതൽ അറിയുവാനും പഠിക്കുവാനും ഉത്സാഹം തോന്നുകയും അകവൂർമനയിൽ വാസുദേവൻ ഭട്ടതിരിപ്പാടിനെ നേരിട്ടറിയാവുന്ന എന്റെ ഒരു സുഹൃത്ത് എം.എം. കുട്ടൻപിള്ളയുമൊത്ത് യാത്ര പുറപ്പെടുകയും ചെയ്തു!

ബ്രഹ്മശ്രീ വാസുദേവൻ ഭട്ടതിരിപ്പാട് പറഞ്ഞ വിവരങ്ങൾ ഇതാണ്.

മനയിൽനിന്നും ഒരു കുമാരൻ നഷ്ടപ്പെട്ടിട്ടുണ്ടെന്ന് പരമ്പരയായി പറഞ്ഞുപോരുന്നുണ്ട്. ഏഴാമത്തെ പിറന്നാൾസദ്യ കഴിഞ്ഞതിനുശേഷം പ്രഭാകരൻ എന്നൊരു ഉണ്ണിയെ ആരും കണ്ടിട്ടില്ല. പുറത്തേയ്ക്ക് പോകുന്നതിന് മുൻപ് മാതാപിതാക്കളെ നമസ്ക്കരിക്കുകയും 'ആരും വിഷമിക്കരുത്. എന്നെ പോകാനനുവദിക്കണം, അനുഗ്രഹിക്കണം. എന്റെ നിയോഗം എനിക്ക് പരിപാലിക്കണം' എന്നിപ്രകാരമെല്ലാം പറയുകയും 'മൂന്നു വട്ടം ഞാൻ വരും' എന്ന് സമാശ്വസിപ്പിക്കുകയും ചെയ്തു. കാവിൽനിന്നും ഒരു കാട്ടുകമ്പും ഒടിച്ച് വടിയാക്കി ഒറ്റത്തോർത്തും ഉടുത്ത് വടക്കോട്ട് നടന്നുമ

റഞ്ഞു. മാതാപിതാക്കളുടെ ദേഹവിയോഗ കാലത്തും പിന്നീട് ഏതോ ഒരു നാളും ഇവിടെ വന്നിരുന്നതായി മുത്തശ്ശിമാർ പരമ്പരയായി പറഞ്ഞു കേൾക്കുന്നു. കുടുംബത്തിൽ കാലാകാലങ്ങളിൽ പ്രശ്നവിചാരം പതിവു ണ്ട്. അതിലും ഒരു യോഗീശ്വരൻ ഉള്ളതായി പറയപ്പെടുന്നു.

പിന്നെ മനയിലുള്ളവർക്ക് എന്തെങ്കിലും വിഷമം നേരിട്ടാൽ സ്വപ്ന ദർശനം ഉണ്ടാകാറുണ്ട്. അജീർണ്ണം ബാധിച്ച് അത്യന്തം അവശനായ അഫൻ നമ്പൂതിരി ചികിത്സ ചെയ്തു മടുത്തു. ആഹാരമൊന്നും കഴിച്ചു കൂടാത്ത അവസ്ഥ. ഒരു രാത്രി, സ്വപ്നദർശനം ഉണ്ടായി. കാവിലുള്ള ഒരു ചെടി യുടെ വേര് വെന്ത് കുടിക്കാനായിരുന്നു നിർദ്ദേശം. അതാരും അറിയരുതെ ന്നും, പറയരുതെന്നും മറ്റും നിർദ്ദേശമുണ്ടായി. ഏതായാലും അഫൻ തിരു മേനി പൂർണ്ണസുഖം പ്രാപിച്ചു എന്നുതന്നെയല്ല; നൂറു വയസ്സടുത്തുവരെ ആരോഗ്യവാനായി ജീവിച്ചിരിക്കുകയും ചെയ്തു.

ഇത്രയും വിവരങ്ങൾ തിരുമേനിയിൽനിന്നും ഗ്രഹിച്ചിട്ടുള്ളതാണ്. അന്ന് ഇറങ്ങിപ്പോയ കുമാരൻതന്നെയാണോ ഇന്ന് പ്രഭാകരസിദ്ധയോഗി എന്നറിയപ്പെടുന്ന യോഗീശ്വരൻ എന്ന് ചോദിച്ചാൽ ആണെന്നുതന്നെ യോഗീ ശ്വരന്റെ വാക്ക് പ്രമാണമാകുന്നു.

നേരിട്ടു കണ്ടതും നേരിട്ടറിഞ്ഞതുമായ വസ്തുതകൾ മാത്രമാണ് ഈ കുറിപ്പിനാധാരം! അത് ഭക്തജനങ്ങൾക്കും, സത്യാന്വേഷണ തൽപ്പരന്മാർക്കും മാർഗ്ഗദർശനമാകട്ടെ എന്നുമാത്രമേ ലേഖകന് ഉദ്ദേശ്യമുള്ളൂ! മഹത്തുക്ക ളുടേയും നദികളുടേയും ഉത്ഭവം തേടിക്കൂടാ എന്നു കാളിദാസവചനത്തെ ധിക്കരിച്ചതിന് മാപ്പാക്കണം! എന്തിലും ഏതിലും മായം കലർത്തുന്ന ഒരു കാലമാണല്ലോ ഇത്! സത്യം തേടി കണ്ടെത്തിയേ മതിയാകുകയുള്ളൂ!

(വി.പി. നായർ, പത്രാധിപർ. റീഡർ, കൊല്ലം)



# അത്യപൂർവ്വ ചിത്രം

***ഒരത്യപൂർവ്വ ചിത്രം: ഇടതുനിന്ന് മൂന്നാമത് ഒറ്റമുണ്ടുമാത്രം ഉടുത്തു നിൽക്കുന്നത് പ്രഭാകരയോഗി. നടുവിൽ സ്വാമി വിവേകാനന്ദൻ***



*വിദ്യാലോകം മാസിക. മാവേലിക്കര- 1969.*

# അത്ഭുതപുരുഷൻ

**ശ്രീ**രാമ കൃഷ്ണപരമഹംസരേയും, ശാരദാദേവിയേയും, സ്വാമി വിവേകാനന്ദനേയും തനിക്കറിയാം എന്നുതന്നെയല്ല അന്തേവാസിയായി വളരെക്കാലം ദക്ഷിണേശ്വരത്ത് കഴിഞ്ഞിട്ടുണ്ടെന്നും സ്വാമി വിവേകാനന്ദന് പല സേവനങ്ങളും ചെയ്തുകൊടുത്തിട്ടുണ്ടെന്നും, മഠം സ്ഥാപിച്ചപ്പോൾ തനിക്ക് പ്രവ്രജാനന്ദഃ എന്ന് പേരു നൽകിയെന്നും കന്യാകുമാരിയിൽ വന്നപ്പോൾ ഒരു സഹായി ആയി താനും അവിടെ ഉണ്ടായിരുന്നെന്നും

താൻ 11 വർഷം മാലി ദ്വീപിൽ ഏകാന്തതയിൽ ജലസ്തംഭം, വായുസ്തംഭം തുടങ്ങിയ വിദ്യകൾ അഭ്യസിച്ചിട്ടുണ്ടെന്നും എത്ര കാലം വേണമെങ്കിലും ജലത്തിനടിയിൽ കഴിയാനാകുമെന്നും ഇപ്പോൾ 700 വയസ്സുണ്ടെന്നും മറ്റും സ്വയം അവകാശപ്പെടുന്ന ഒരു യോഗിയുടെ യാഥാർത്ഥ്യങ്ങൾ തിരക്കി പല സത്യാന്വേഷികളും നാനാ പരിശ്രമങ്ങൾ ചെയ്തുപോരുന്നു. മട്ടാഞ്ചേരിയിൽ വച്ച് പല വിദഗ്ദ്ധ ഭിഷഗ്വരന്മാരും അദ്ദേഹത്തെ നിരീക്ഷിക്കുകയും പരിശോധിക്കുകയും ചെയ്തതിൽ അസാധാരണമായ ശരീരഘടന എന്നാണ് ഏകകണ്ഠമായി അവർ അഭിപ്രായപ്പെട്ടത്. എത്ര സമയം വേണമെങ്കിലും, ശ്വാസോച്ഛ്വാസവും, ഹൃദയസ്പന്ദനവും നിർത്തിവച്ച് ശവംപോലെ ശയിക്കുവാൻ അദ്ദേഹത്തിന് കഴിയുമെന്ന് പ്രസിദ്ധരും, പ്രഗത്ഭരുമായ ഒരു സംഘം ഭിഷഗ്വരന്മാർ അഭിപ്രായപ്പെട്ടു! നിരീക്ഷിക്കുവാൻ നേരമുണ്ടെങ്കിൽ ഉയിർത്തെഴുന്നേൽക്കുന്നത് എങ്ങനെയാണെന്ന് കാട്ടിത്തരാമെന്ന് യോഗികൾ വെളിപ്പെടുത്തി.

അന്വേഷിച്ചതിൽ മാലിദ്വീപിൽ മുഹമ്മദീയ സൂഫികളോടൊപ്പം ഒരു വ്യാഴവട്ടക്കാലം യോഗികൾ ഉണ്ടായിരുന്നതായി കണ്ടെത്തുവാൻ കഴിഞ്ഞു. അറബി അദ്ദേഹം നന്നായി പഠിച്ചു. സൂഫികളിൽനിന്നും മന്ത്രതന്ത്രങ്ങളും വശമാക്കിയാണ് അപ്രത്യക്ഷനായതെന്ന് മനസ്സിലാക്കി. ഏവർക്കും അദ്ദേഹം പ്രിയപ്പെട്ടവനായിരുന്നു എന്നാണറിയുവാൻ കഴിഞ്ഞത്.

ദക്ഷിണേശ്വരത്തുനിന്നും ലഭിച്ച ഒരു ഗ്രൂപ്പ് ഫോട്ടോയിൽ സ്വാമി വിവേകാനന്ദനൊപ്പം പ്രഭാകരയോഗികളുടേയും ചിത്രം കാണുവാൻ കഴിഞ്ഞു. എന്നാൽ അദ്ദേഹത്തെക്കുറിച്ച് കൂടുതലായി ഒന്നും ആർക്കും അറിഞ്ഞുകൂടാ! നാനാ ജാതി മതസ്ഥരായ ആബാലവൃദ്ധം ജനങ്ങളുമായി യാതൊരു ഉച്ചനീചത്വം പരിഗണിക്കാതെ ഏറെ സൗഹൃദത്തോടുകൂടി പെരുമാറുന്ന ഒരു മദ്ധ്യവയസ്ക്കനെയാണ് നാം കാണുക.

(ലേഖകൻ: ഇറവങ്കര ഗോപിക്കുറുപ്പ്)



# സത്യമോ മിഥ്യയോ?

## ശ്രീ. വി. ഗോവിന്ദൻ കേരളവിഷൻ മാസികയിൽ എഴുതിയത്

**തൈ**ക്കാട്ട് അയ്യാസ്വാമികളുടെ ഗുരുവാണ് താനെന്നും ക്രിസ്തുവർഷം 1865 മുതൽ 1890 വരെ താൻ തിരുവനന്തപുരത്തുണ്ടായിരുന്നുവെന്നും കുഞ്ഞൻപിള്ള ചട്ടമ്പിയും, നാണുവാശാനും മറ്റും അവിടെ വരുമായിരുന്നുവെന്നും, അയ്യാ കല്യാണം കഴിച്ചതുമുതൽ പല പിഴകളും സംഭവിച്ചുവെന്നും പ്രഭാകരയോഗികൾ എന്നോട് പറയുകയുണ്ടായി. 1877 ൽ നാണുവാശാനും അയ്യാവിനെ അനുകരിച്ച് കാളി എന്നൊരു യുവതിയെ കല്യാണം കഴിച്ചു. ആ വിവരം കുഞ്ഞൻപിള്ളയും, ഞാനും അറിയുന്നത് കുറെ കഴിഞ്ഞാണ്. അതോടെ ഞങ്ങളൊക്കെ കുറച്ച് അകന്നുമാറി. അത് നാണുവാശാനെ വേദനിപ്പിച്ചിരിക്കണം. ഏതായാലും നാണുവാശാൻ ആ ബന്ധം അചിരേണ ഉപേക്ഷിച്ചു! അയ്യാവിന് അതിഷ്ടമായില്ല. കാളിയുടെ മാതാപിതാക്കൾ അയ്യാവിനോട് സങ്കടം ഉണർത്തിച്ചുവെന്നാണ് കേട്ടത്. 'പെണ്ണുങ്ങളുടെ ശാപം ഏൽക്കണ്ട! അവളെ കൂട്ടിക്കൊണ്ടുവന്നു ജീവിച്ചോളൂ' എന്ന് അയ്യാ ഉപദേശിച്ചു. നാണുവാശാൻ ധർമ്മസങ്കടത്തിലായി. ഞാനെന്താ വേണ്ടത് എന്ന് കുഞ്ഞൻപിള്ളയോട് ചോദിച്ചു. 'ഗുരു പറഞ്ഞാൽ അനുസരിക്കുകയാണ് വേണ്ടത്' എന്ന് കുഞ്ഞൻപിള്ളയും പറഞ്ഞു.

പിന്നീട് നാണുവാശാൻ ഏകാന്തമായ സ്ഥലങ്ങളിൽ ഒറ്റപ്പെട്ടുകഴിഞ്ഞു. ഇന്നലെ കഴിഞ്ഞ സംഭവങ്ങൾപോലെ പ്രഭാകരയോഗി ഓരോന്നും പറയുന്നു. ഒന്നും വിശ്വസിക്കുവാനും അവിശ്വസിക്കുവാനും കഴിയുന്നില്ല.

<table>
<tr><td></td><td></td><td>ച</td><td></td><td>കു</td><td></td></tr>
<tr><td>ബു</td><td>ല<br>ര ഗു</td><td>ശി<br>ശു</td><td></td><td></td><td>മാ</td></tr>
<tr><td></td><td>ബു</td><td rowspan="2" colspan="2">984 മീനം 1<br>12-3-1809<br>ഞായർ<br>തിരുവോണം</td><td>മാ</td><td>ര<br>ശി</td></tr>
<tr><td>മ<br>സ</td><td>ച</td><td></td><td>ല<br>ശു</td></tr>
<tr><td></td><td></td><td>മ</td><td>കു<br>സ</td><td></td><td>ഗു</td></tr>
</table>

**കലിദിനം**
**1793012**

ഒരു തുണ്ട് കടലാസ്സിൽ പെട്ടെന്ന് വരച്ച് എഴുതി തന്നതാണ് മേൽ ചേർത്തിരിക്കുന്ന ഗ്രഹനില! ഇത് അയ്യായുടെ ഗ്രഹനിലയാണെന്നാണ് പറ ഞ്ഞത്. തമിഴ് അക്ഷരത്തിലാണ് നവഗ്രഹങ്ങളെക്കുറിച്ചത്. പകർത്തിയതിൽ തെറ്റു വന്നോ എന്നു നിശ്ചയമില്ല. ജനനത്തീയതിയും മറ്റും മലയാള അക്ക ത്തിലായിരുന്നു.



# ഒരു കേസ് ഡയറി

## (നല്ലമുട്ടം പത്മനാഭപിള്ള എന്ന ഒരു പോലീസുദ്യോഗസ്ഥന്റെ കേസ്സ് ഡയറിയിൽനിന്നും)

**ശ്രീ** മന്നത്തു പത്മനാഭൻ, പ്രൊഫ. എം.പി. പോൾ, ശ്രീ എം.പി. മന്മഥൻ, പ്രൊഫ. ഉലഹന്നാൻ മാപ്പിള, ശ്രീ ചങ്ങമ്പുഴ കൃഷ്ണപിള്ള, സർദാർ കെ.എം. പണിക്കർ, മഹാകവി വള്ളത്തോൾ, കുമാരനാശാൻ, മൂലൂർ, ശൂരനാട് കുഞ്ഞൻപിള്ള, സ്വാമി ബ്രഹ്മവ്രതൻ തുടങ്ങിയ മഹദ്വ്യക്തികളുമായി വളരെ നല്ല അടുപ്പത്തിലും സ്നേഹബന്ധത്തിലുമായിരുന്നു- പ്രഭാകരയോഗി എന്ന് എനിക്ക് നല്ല നിശ്ചയമുണ്ട്. ഞാൻ ഇടപ്പള്ളിയിലായിരുന്ന കാലത്താണ് ചങ്ങമ്പുഴയുമായി സൗഹൃദബന്ധം സ്ഥാപിച്ചത്. അസാധാരണനായ ഒരു വ്യക്തി എന്ന നിലയിൽ അദ്ദേഹത്തെ പരിചയപ്പെടുവാൻ എല്ലാവരും ഒന്നുപോലെ താൽപ്പര്യപ്പെട്ടിരുന്നു.

നന്നായി എണ്ണ തേച്ച് കുളത്തിലിറങ്ങിയാൽ ആഴത്തിലേക്ക് മുങ്ങിപോകും. മിക്കവാറും അര മണിക്കൂറോ, ഒരു മണിക്കൂറോ കഴിഞ്ഞായിരിക്കും ഉയർന്നു വരിക. അപ്പോൾ ശരീരത്തിൽ എണ്ണമയമൊന്നും ഉണ്ടാവില്ല. പിന്നെ മുടി നന്നായി ഉണക്കി ശിവലിംഗം പോലെ കെട്ടിവയ്ക്കും. ഒരു പുരുഷന് ഇത്രയും സമൃദ്ധമായ മുടി മറ്റാരിലും കണ്ടിട്ടില്ല. ലങ്കോട്ടിയും, അൽപ്പം കനം കൂടിയ ഒരു ചെറിയ മുണ്ടുമാണ് വേഷം. തെറിച്ച് വളർന്നു നിൽക്കുന്ന താടിരോമങ്ങൾക്ക് നീളം കുറയും. കൊഴുത്തു മിനുത്ത ദേഹം! കാർമേഘവർണ്ണം! കടിച്ചു മുറിച്ചുള്ള പദപ്രയോഗം! മുല്ല



മൊട്ടുകൾ പോലെയുള്ള പല്ലുകൾ! പല ഭാഷകൾ ഇടകലർന്ന സംസാരം!

അദ്ദേഹത്തിൽനിന്നും എന്തെങ്കിലും ഗ്രഹിക്കണമെന്ന് ഞാൻ ആഗ്രഹിച്ചു. ഒരിക്കൽ എനിക്ക് എന്തെങ്കിലും പറഞ്ഞു തരണമെന്ന് അപേക്ഷിക്കുകയും ചെയ്തു. 'നിന്റെ ജോലി നിനക്ക് പറ്റിയതല്ല. എന്നാൽ അതുപേക്ഷിക്കുവാനും വയ്യ.' എന്ന് നിസ്സഹായനായി പറഞ്ഞതോർക്കുന്നു! മറ്റൊന്നും എന്നോട് പറഞ്ഞിട്ടില്ല. ലോകത്തിന്റെ നാനാ ഭാഗങ്ങളിൽ അദ്ദേഹത്തെ ഇഷ്ടദേവതാസ്വരൂപത്തിൽ തങ്ങളുടെ ഹൃദയപത്മങ്ങളിൽ ആരാധിച്ചുപോരുന്ന അനേകായിരം ഭക്തജനങ്ങൾ ഉണ്ട് എന്നുള്ളത് സർവ്വവിദിതമാണ്. അതിനാൽ ഒരുതരത്തിലും സർവ്വതന്ത്രസ്വതന്ത്രനായി സഞ്ചരിക്കുന്ന ഒരു യോഗീശ്വരനെ അവിടുത്തെ പേരിൽ ആർക്കും യാതൊരു കുറ്റാരോപണങ്ങളും ഇല്ലാത്ത കാലത്തോളം തടങ്കലിൽ പാർപ്പിക്കുന്നത് നീതിക്ക് നിരക്കുന്നതല്ല.

(EDPY/1106-/64).



*1962– മാർച്ച്– 1*

# അതിശയോക്തികൾ

## (ഐപ്പ് പുത്തൻപുരയ്ക്കൽ)

**ചി**രഞ്ജീവികളെക്കുറിച്ച് പുരാണങ്ങളിൽ പറയുന്നുണ്ട്. അശ്വത്ഥാമാവ്, മഹാബലി, വ്യാസൻ തുടങ്ങിയവരെല്ലാം ആ പട്ടികയിൽ ഉൾപ്പെട്ടവരാണ്. ലോകം ഉള്ള കാലത്തോളം അവരുടെ പ്രശസ്തി നിലനിൽക്കത്തക്കവിധത്തിൽ പ്രവർത്തിച്ചവർ എന്നല്ലാതെ സ്ഥൂലശരീരത്തിൽതന്നെ മരണം തീണ്ടാതെ ഇരിക്കുന്നവരെന്ന് പൗരാണികന്മാർ അർത്ഥകൽപ്പന ചെയ്തിട്ടുണ്ടാവുകയില്ല. ഇന്ന് ആരോഗ്യവാനായി ജീവിച്ചിരിക്കുന്ന പ്രഭാകരയോഗിക്ക് എഴുനൂറോളം വയസ്സുണ്ടെന്ന് അവകാശപ്പെടുന്നത് ശുദ്ധ അസംബന്ധമാണെന്നാണ് എന്റെ അഭിപ്രായം! എന്നാൽ ആരോഗ്യം നിലനിർത്തുവാനും, ആഹാരം ഉപേക്ഷിച്ച് ജീവൻ നിലനിർത്തുവാനും ശ്വാസോച്ഛ്വാസം നിയന്ത്രിക്കുവാനും മറ്റും ഉതകുന്ന പല അഭ്യാസമുറകളും വിവിധ ആസനങ്ങളും ഹഠയോഗവിദ്യകളും അദ്ദേഹം പഠിച്ചിട്ടുണ്ട് എന്നു തോന്നുന്നു. ചികിത്സാമുറകളും മർമ്മശാസ്ത്രവും നിശ്ചയമുണ്ട്. വഴിയിൽ വീണുകിടന്ന ഒരു കാഞ്ഞിരക്കായ് ഞെരുടിപ്പിഴിഞ്ഞ് നീര് ഒരു കോട്ടിയ പ്ലാവിലയിൽ ശേഖരിച്ച് നിരന്തരം തലവേദന അനുഭവിച്ചുകൊണ്ടിരുന്ന ഒരു സ്ത്രീയുടെ മൂക്കിൽ ഊതിക്കയറ്റുകയും അരമണിക്കൂർ കഴിഞ്ഞ് അവരുടെ മൂക്കിൽനിന്ന് ആറിഞ്ച് നീളമുള്ള ഒരു വിര പുറത്തുവരികയും ചെയ്തുവെന്നും ക്രമേണ അവർ രോഗവിമുക്തയായെന്നും കേട്ടതനുസ

രിച്ച് ഞാൻ നിലമ്പൂരുള്ള നബീസ എന്ന ആ സ്ത്രീയിൽനിന്നും വിവരം ശേഖരിച്ചു. സംഭവം ശരിയാണ്. നബീസയുടെ ആമാശയത്തിൽനിന്നും ഛർദ്ദി ഉണ്ടായപ്പോൾ ശിരസ്സിൽ കയറിക്കൂടിയതാണ് വിര.

വാണിയമ്പലത്തുകൂടി യോഗി നടന്നു പോയപ്പോൾ ഒരു ഭക്തൻ വീട്ടു പടിക്കൽ കാത്തുനിൽക്കുകയും തന്റെ വീട്ടിൽ ഒന്നു കയറിയിട്ട് പോകണ മെന്ന് അപേക്ഷിക്കുകയും ചെയ്തു. 'ഞാൻ അവിടെ വന്നാൽ അവിടെ താമസിക്കുന്ന മറ്റൊരാൾക്ക് ഇഷ്ടമാവില്ല' എന്ന് യോഗി പറയുകയുണ്ടാ യി.

ഭാര്യയും രണ്ട് കുഞ്ഞുങ്ങളും താനും മാത്രമാണ് അവിടെ ഉള്ള തെന്നും ഞങ്ങൾ അങ്ങയെ പൂജിക്കുന്നവരാണെന്നും കുഞ്ഞുങ്ങൾക്ക് ശൈശവം കഴിഞ്ഞിട്ടില്ലെന്നും മറ്റും ഭക്തൻ തൊഴുതു പറഞ്ഞു.

'മറ്റൊരാളും കൂടി ഉണ്ട്' എന്ന് യോഗി തറപ്പിച്ചു പറഞ്ഞു. വീട്ടിൽ കയറാതെ വഴിയരുകിൽ ഒരു കല്ലിനു മുകളിൽ ഇരിപ്പായി. യോഗികളെ കണ്ടും കേട്ടും ധാരാളം പരിസരവാസികളും ചുറ്റും കൂടി തൊഴുതുനിന്നു.

'മറ്റൊരാൾകൂടി അവിടെ ഉണ്ട്' എന്ന യോഗി പറഞ്ഞത് വല്ല ഭൂത മോ, പ്രേതമോ, പിശാചോ ആകാമെന്ന് കരുതി ആ ഗൃഹനാഥനും ഭാര്യയും വിഷണ്ണരായി. അവർ താണു കേണ് അതേപ്പറ്റിത്തന്നെ ചോദിച്ചുകൊണ്ടി രുന്നു.

അവസാനം പത്തിരുപത് ചിരട്ട കത്തിച്ച തീക്കനലിൽ വെളുത്തുള്ളി ഇട്ട് മുറിയിൽ വച്ച് കതകടച്ച് വരുവാൻ യോഗി കൽപ്പിക്കുകയും ഗൃഹനാ ഥൻ അങ്ങനെ ചെയ്യുകയും ഉണ്ടായി.

പത്തുനിമിഷം കഴിഞ്ഞപ്പോൾ ആരെയും അത്ഭുതപരതന്ത്രരാക്കി ക്കൊണ്ട് ഒരു രാജവെമ്പാല എന്ന സർപ്പം തട്ടിൻമുകളിൽനിന്ന് ഇറങ്ങി യോഗിയുടെ മുമ്പിലൂടെ കാട്ടിലേക്ക് ഇഴഞ്ഞുപോയി.

കൊണ്ടോട്ടി, ഇടവണ്ണപ്പാറ, പെരുന്തൽമണ്ണ, പൂളമണ്ണ തുടങ്ങിയ സ്ഥല ങ്ങളിലുള്ള പലരും ഇതിന് ദൃക്സാക്ഷികളാണ്. ലേഖകൻ അവരിൽ പല

രേയും കാണുകയും സത്യാവസ്ഥ ചോദിച്ചറിയുകയും ചെയ്തു.

വെളുത്തുള്ളിയുടെ പുകയേറ്റാൽ പാമ്പ് പുറത്തുവരുമായിരിക്കണം. അതിൽ അത്ഭുതമില്ല. എന്നാൽ തട്ടിൻപുറത്ത് അതിരിക്കുന്നു എന്ന തിരിച്ചറിവ് ആദരിക്കേണ്ടതാണെന്ന് പലരും അഭിപ്രായപ്പെട്ടു. പാമ്പിനെ കൊല്ലാൻ യോഗി അനുവദിച്ചില്ല.



വണ്ടൂർ സ്വദേശി അയിരൂർ കാലായിൽ സൈനുദ്ദീൻ തനിക്കുണ്ടായ ഒരനുഭവം പറഞ്ഞു. പൂക്കോട്ടും പാടത്ത് ചില്ലറ വ്യാപാരങ്ങൾ ചെയ്ത് കുടുംബം പോറ്റിവരികയായിരുന്നു. അതിനിടയിൽ ശരീരം മുഴുവൻ ചൊറിഞ്ഞ് തൊലി വരണ്ടുണങ്ങി വികൃതമായി. രോമം മുഴുവൻ കൊഴിഞ്ഞു. ആര് കണ്ടാലും അറപ്പും, വെറുപ്പും ഉളവാക്കുന്ന രൂപത്തിലായി രണ്ട് വർഷത്തിനിടയിൽ ചെയ്യാത്ത ചികിത്സകളില്ല. എല്ലാം വിറ്റുതീർന്നു. കുടുംബം പട്ടിണിയായി. ഉമ്മ ഭിക്ഷയ്ക്കിറങ്ങി. അതിനിടയിൽ പലരും പറഞ്ഞ് യോഗിയെക്കുറിച്ചറിഞ്ഞു. വിലത്തുവച്ച് കാണുവാനും ഇടയായി. എന്നെ കണ്ടും ദുഃഖമറിഞ്ഞും കരുണ തോന്നി 'ഒരു മരുന്നു തരാം. അത് കഴിച്ചിട്ട് ഒരാഴ്ച കടൽക്കരയിൽ ഇരിക്കണം. പരവേശമുണ്ടായാൽ കടലിൽ മുങ്ങിനിവരണം' എന്ന് ഉപദേശിച്ചു.

10-15 ഗ്രാം പൊടി തന്നു. അത് വെടിമരുന്നുപോലെ കറുത്തിരുന്നു.

ഞാൻ അതുമായി കോഴിക്കോട് വെസ്റ്റ് ഹില്ലിൽ എത്തി. എന്റെ ഉമ്മയുടെ അനുജത്തി അവിടെ താമസമുണ്ടായിരുന്നു. അവരുടെ സഹായം ഉണ്ടാകുമല്ലോ. കടൽക്കരയിൽ ഇരുന്ന് ആ പൊടി വായിലിട്ട് ഇറക്കി. നല്ല കയ്പ്പുണ്ടായിരുന്നു. ഒരു നിമിഷം കഴിഞ്ഞപ്പോൾ മരിച്ചുപോകുമെന്ന് തോന്നി. അത്ര വലിയ പരവേശം. ഉടനെ കടലിലിറങ്ങി. നല്ല സുഖം. വീണ്ടും കരയിൽ കയറി. വലിയ പരവേശം, വീണ്ടും കടലിൽ ഇറങ്ങി. നല്ല സുഖം. അങ്ങനെ കടലും കരയുമായി ഒരാഴ്ച ചെലവിട്ടു.

പത്തു ദിവസം കഴിഞ്ഞ് നാട്ടിലെത്തിയ എന്നെ ആരും തിരിച്ചറിഞ്ഞില്ല. ശരീരത്തിൽ ഒരു അടയാളംപോലും ശേഷിച്ചില്ല.

സൈനുദ്ദീനിനെ ലേഖകൻ കണ്ടു. ആരോഗ്യവാനും സുന്ദരനുമായിരിക്കുന്നു. യോഗിയാണ് അദ്ദേഹത്തിന്റെ ആരാധനാപാത്രം. ചില ഭിഷഗ്വരന്മാരുമായി ചർച്ച ചെയ്തതിൽ രോഗിക്ക് കൊടുത്തത് നവപാഷാണമായിരിക്കണമെന്ന് പലരും അഭിപ്രായപ്പെട്ടു. അതും അത്ഭുതമൊന്നുമല്ല. ഒരു ചികിത്സാവിധിയാണ്.

ആരിൽനിന്നും ഒരു പൈസപോലും വാങ്ങുകയില്ല എന്നത് ഈ യോഗിയുടെ പ്രത്യേകതയാണ്. ആഹാരസാധനങ്ങൾ കൊടുത്താൽ കുഴച്ചു കൂട്ടി ഉരുട്ടി ഏവർക്കും വിതരണം ചെയ്യും. ഒരു കുറിയ മുണ്ടുമാത്രമാണ് വേഷം. പല ഭാഷാപദങ്ങൾ കൂടി കലർന്ന സംഭാഷണം.

അമാനുഷിക സിദ്ധികളൊന്നും യോഗിയിൽ ഉണ്ടെന്നു തോന്നുന്നില്ല. പഠിച്ചുകൊണ്ടും ലോകപരിചയംകൊണ്ടും ഈ നിലയിലെത്താവുന്നതേയുള്ളൂ എന്നാണ് നമ്മുടെ അഭിപ്രായം. പലരും പറയുന്നത് അതിശയോക്തികളുമാണ്.



(തേരാളി മാസിക. കോട്ടയം)

# സ്വാമി ആത്മാനന്ദഃ

**വി**ൽക്കാലത്ത് ആത്മാനന്ദ എന്ന സന്യാസദീക്ഷാനാമത്തിൽ വിഖ്യാതനായ ശ്രീ കൃഷ്ണമേനോൻ എന്ന പോലീസുദ്യോഗസ്ഥന് പത്മനാഭപുരം കൊട്ടാരത്തിന് സമീപംവച്ച് പരമാത്മ സാക്ഷാത്ക്കാരത്തിന് അവസരം ഉണ്ടാക്കിക്കൊടുക്കുകയും പെട്ടെന്ന് ആത്മാന്വേഷണത്തിന്റെ മാർഗ്ഗത്തിലേക്ക് തിരിച്ചു വിടുകയും ചെയ്തത് പ്രഭാകരസിദ്ധയോഗിയല്ലാതെ മറ്റാരുമല്ല. തന്റെ മുൻപിൽ പെട്ടെന്ന് പ്രത്യക്ഷപ്പെട്ട അവധൂതയോഗി ആരാണെന്ന് വളരെക്കാലത്തേക്ക് കൃഷ്ണമേനോന് മനസ്സിലായിരുന്നില്ല. എന്നാൽ 'രാധാമാധവം' എന്ന തന്റെ പ്രസിദ്ധമായ കാവ്യം രചിക്കുന്ന സന്ദർഭത്തിൽ വീണ്ടും ദർശനം ഉണ്ടായി എന്നും, പല ദിവസങ്ങൾ തന്നെ ആറന്മുളയിൽ ഒന്നിച്ച് കഴിഞ്ഞുവെന്നും അദ്ദേഹത്തിന്റെ ശിഷ്യന്മാരിൽനിന്നും, കുടുംബാംഗങ്ങളിൽനിന്നും അറിയുവാൻ കഴിഞ്ഞു.

(ആത്മാനന്ദ സ്വാമികളുടെ 'രാധാമാധവലീല' എന്നാരംഭിക്കുന്ന ശ്ലോകം വ്യാഖ്യാനിക്കവെ കന്യാകുമാരി ആനന്ദ കുടീരത്തിൽ ജ്ഞാനാനന്ദ സരസ്വതികൾ വെളിപ്പെടുത്തിയത്.)



XVII/XI, *1958 ഏപ്രിൽ*

# പരമഹംസൻ

**ഹൈ**മവതഭൂവിലെ മാനസസരസ്സിൽനിന്നും പറന്നുപറന്ന് ഇങ്ങ് തെക്ക് ഭാർഗ്ഗവക്ഷേത്രത്തിൽ അങ്ങു വീണ്ടും വിഹരിച്ചശേഷം എങ്ങോ വീണ്ടും പറന്നകന്നുപോയ ഒരു കളഹംസമായിരുന്നു പ്രഭാകരസിദ്ധയോഗികൾ! അത്തരമൊരാളുടെ അത്ഭുതകഥകൾ പറയുവാനും കേൾക്കുവാനുമാണ് സാധാരണക്കാർക്കെല്ലാം ഏറെ പ്രിയം. എന്നാൽ ഒരു സാധാരണ വ്യക്തിയെപ്പോലെ- ഒരു സുഹൃത്തിനെപ്പോലെ മാത്രമായിരുന്നു ഞങ്ങൾ തമ്മിലുള്ള ബന്ധം. ക്ഷേത്രത്തിൽവച്ച് പല പ്രാവശ്യം കണ്ടപ്പോൾ ഒരിക്കൽ കൈകൾ കൂപ്പി അടുത്തുചെന്ന് അവിടുന്നാരാണ് എന്ന് ചോദിച്ചു. അദ്ദേഹം 'സംസ്കൃതമേവ അധീതം! മലയാളം സാമാന്യേന വേദ്മി, കിന്തു പ്രതിവക്തും അശക്യം, തസ്മാദ് ഭാഷാന്തരേ പൃച്ഛ്യതാം-' ഇപ്രകാരം സംസാരിച്ചുതുടങ്ങി. പിന്നീട് ഞങ്ങളുടെ സംഭാഷണം സംസ്കൃതത്തിലായി. ഇത്ര അനായാസമായി സംസ്കൃതഭാഷയിൽ ആശയവിനിമയം ചെയ്യുന്ന മറ്റൊരാളെയും എനിക്ക് കാണുവാൻ കഴിഞ്ഞിട്ടില്ല. അവിടുന്നാരാണ് എന്ന എന്റെ ആദ്യ ചോദ്യത്തിന്-

'ചിദാനന്ദ രൂപഃ ശിവോഹം ശിവോഹം' എന്നാണ് ഉത്തരം തന്നത്. ഒപ്പം 'ത്വം അണ്വപി ന മദ് ന്യൂനം' എന്നും കൂട്ടിച്ചേർത്തു. ബ്രഹ്മവിദ്യാവിശാരദനായ ഈ മഹായോഗി ശാപഗ്രസ്തനായ ഏതോ വിദ്യാധരനോ,

ഗന്ധർവ്വനോ ആണെന്ന് എനിക്ക് തോന്നലുണ്ടായി. എവിടെനിന്നു വരുന്നു? എങ്ങോട്ടു പോകുന്നു. എവിടെ ഉറങ്ങുന്നു? എന്തു കഴിക്കുന്നു? എന്നൊക്കെ ഇടയ്ക്കിടെ ഞാൻ അന്വേഷിച്ചിട്ടുണ്ടെങ്കിലും, കൃത്യമായ ഉത്തരം തന്നിട്ടില്ല.

ഒരിക്കൽ എന്റെ കൈയിൽ ബ്രഹ്മസൂത്രത്തിന്റെ ഭാഷ്യം ഇരിക്കുന്നത് കണ്ട് ചോദിച്ചു വാങ്ങി ആകെയൊന്നു മറിച്ചു നോക്കിയശേഷം തിരിച്ചു തന്നപ്പോൾ 'അഷ്ടോത്തരസപ്തശതം വർണ്ണച്യുതി' എന്നു പറഞ്ഞു. പുതിയ പുസ്തകമാണ്. പിന്നീട് പലപ്പോഴായി പഠിച്ചപ്പോൾ അക്ഷരത്തെറ്റുകൾ ധാരാളം കണ്ടുതുടങ്ങി. അവ പ്രത്യേകം ശുദ്ധിപത്രം എഴുതിച്ചേർത്തു. ആകെ 708 കൃത്യം! ഇതെന്നെ വളരെ അത്ഭുതപ്പെടുത്തി.

മൂന്നോ, നാലോ മാസക്കാലം ഇടയ്ക്കിടയ്ക്ക് ഞങ്ങൾ കണ്ടുമുട്ടിയിരുന്നു. എന്നെ ഗണപതി എന്ന് വിളിക്കാറില്ല. വിനായകാ, ഹേരംബാ, വക്ത്രതുണ്ഡ എന്നും മറ്റും പര്യായപദങ്ങളെക്കൊണ്ടാണ് വിളിക്കുക! പിന്നീട് കാണുന്നതിന് ആഗ്രഹമുണ്ടായിരുന്നു. കണ്ടിട്ടില്ല. ഒരിക്കലും അദ്ദേഹം ഒരു സാധാരണ സന്യാസിയോ യോഗിയോ അവധൂതനോ അല്ല. പരമഹംസൻതന്നെയാണ്.

കലാരത്നം, അമ്പലപ്പുഴ ഗണപതി ശർമ്മ (മലയാളരാജ്യം വാരിക)



*1956 മാർച്ച് 3*

*ദേശബന്ധു ദിനപ്പത്രത്തിൽ ഒളശ്ശ നീലകണ്ഠശർമ്മ എഴുതിയത്.*

# കുഞ്ചൻനമ്പ്യാരെ അറിയാം; ഷാ അബ്ദുൾ ലത്തീഫിനേയും!

**കു**ഞ്ചൻനമ്പ്യാരെക്കുറിച്ച് പറയുവാൻ തുടങ്ങിയാൽ വാചാലനായി ത്തീരുന്ന ഒരു മഹാത്മാവാണ് പ്രഭാകരസിദ്ധയോഗി. കുഞ്ചൻനമ്പ്യാരും അദ്ദേഹത്തിന്റെ കുടുംബവുമായി വളരെ അടുത്ത സൗഹൃദമുണ്ടായിരുന്നു യോഗികൾക്കെന്നാണ് വ്യക്തമാവുന്നത്. അവിടുത്തെ വാക്കുകൾ.

കോട്ടയം താലൂക്കിൽ കിടങ്ങൂർ സുബ്രഹ്മണ്യസ്വാമി ക്ഷേത്രം മീന ച്ചിലാറിന്റെ തീരത്താണ്. കേരളത്തിലെ 32 പുരാതന നമ്പൂതിരി ഗ്രാമങ്ങളി ലൊന്നാണ് കിടങ്ങൂർ. ക്ഷേത്രം പെരുന്തച്ചൻ തീർത്തതാണ്. കുഞ്ചൻ നമ്പ്യാ രുടെ അച്ഛൻ കല്ലമ്പള്ളി രാമചാക്യാരാണ്. ബഹു സരസൻ. കിള്ളിക്കുറിശ്ശി ശിവക്ഷേത്രത്തിൽ തന്ത്രം ഉണ്ടായിരുന്ന ഒരു നമ്പൂതിരിയുടെ സഹായി യായി രാമചാക്യാർ വർഷത്തിൽ രണ്ടും മൂന്നും പ്രാവശ്യം കിള്ളിക്കുറിശ്ശി ശിവക്ഷേത്രത്തിൽ വരുമായിരുന്നു. വരുമ്പോഴൊക്കെ ചാക്യാരുടെ കൂത്തും പതിവായിരുന്നു. കലക്കത്ത് വീട്ടിലെ നങ്ങേമയ്ക്ക് ചാക്യാർ പുടവ കൊടു ത്തു. ആ ബന്ധത്തിൽ പിറന്ന പ്രഥമ സന്താനമാണ് കുഞ്ചൻ. മാതുലൻ ഒരു രാഘവൻ നമ്പ്യാരാണ് വിദ്യാഭ്യാസം ചെയ്യിച്ചത്. അച്ഛനോടൊപ്പം അനേകം ക്ഷേത്രങ്ങളിൽ പോകുമായിരുന്നു. കൊല്ലവർഷം 886 മിഥുനം

ചതയമാണ് ജന്മദിനം. 956 മിഥുനത്തിലെ ചതയത്തിൽത്തന്നെ മരിക്കുകയും ചെയ്തു.

ചെമ്പകശ്ശേരി രാജാവിന്റെ കുടുംബക്ഷേത്രമാണ് കുടമാളൂർ. അവിടെ ബാല്യത്തിൽ പിതാവിനൊപ്പം വന്നുചേർന്ന കുഞ്ചൻ ചെമ്പകശ്ശേരി രാജാവിന്റെ സചിവൻ തെക്കേടത്ത് ഭട്ടതിരിയുമായി ഇണങ്ങിച്ചേർന്നു. അങ്ങനെ അമ്പലപ്പുഴ ദേവനാരായണന്റെ മുന്നിലെത്തി. തുടർന്ന് മാത്തൂർ പണിക്കർ, നന്ദിക്കാട്ട് ഉണ്ണിരവി കുറുപ്പ് ദ്രോണമ്പള്ളി ആചാര്യൻ തുടങ്ങിയവരുമായി ഗാഢസമ്പർക്കം സ്ഥാപിച്ചു. മാർത്താണ്ഡവർമ്മ ചെമ്പകശ്ശേരി തിരുവിതാംകൂറിൽ ലയിപ്പിച്ചപ്പോൾ തിരുവനന്തപുരത്തെത്തിച്ചേർന്ന കുഞ്ചൻ മാർത്താണ്ഡവർമ്മയുടെ സ്നേഹാദരവുകൾ പിടിച്ചുപറ്റി.

933 ചിങ്ങം മുതൽ 940 ഇടവംവരെ കുഞ്ചൻ തിരുവനന്തപുരത്തുണ്ടായിരുന്നു. പിന്നീട് അമ്പലപ്പുഴയ്ക്ക് പോന്നു. അമ്പലപ്പുഴ ക്ഷേത്രത്തിനടുത്ത് നമ്പ്യാർമഠം കുഞ്ചന് താമസിക്കുന്നതിന് കാർത്തികതിരുനാൾ കൊടുത്തതാണ്. മറ്റാനുകൂല്യങ്ങളും ഉണ്ടായിരുന്നു.

ഇങ്ങനെ കുഞ്ചൻ നമ്പ്യാരെക്കുറിച്ച് വളരെ താൽപ്പര്യപൂർവ്വം എല്ലാ വിവരങ്ങളും സംസാരിക്കുന്ന മറ്റൊരാളെയും നമുക്ക് കണ്ടുകിട്ടുകയില്ല.

ഗൗരി എന്നൊരു സാധ്വിയാണ് നമ്പ്യാരുടെ ഭാര്യയെന്നും അവർക്ക് അഞ്ച് പെൺകുട്ടികളാണ് ജനിച്ചതെന്നും പിറന്നാളിന് സദ്യ ഉണ്ടശേഷമാണ് നമ്പ്യാരുടെ മരണമെന്നും, ഒരു പേപ്പട്ടി കടിച്ചിട്ടുണ്ടായിരുന്നുവെന്നും, അതോർക്കാതെ നാരങ്ങാക്കറി കൂട്ടിയതിനാലാണ് മരണം സംഭവിച്ചതെന്ന് പറഞ്ഞ് ഗൗരി വിലപിച്ചുവെന്നും, യോഗികൾ എണ്ണി എണ്ണി ഓരോന്നു പറയുന്നു. അമ്പലപ്പുഴ-തകഴി വഴിയരുകിൽ അന്ത്യവിശ്രമം, എല്ലാം യോഗികൾക്ക് മനഃപാഠം.

കുഞ്ചനെക്കുറിച്ചും തുഞ്ചനെക്കുറിച്ചും സംസാരിക്കുന്ന അതേ ഒഴുക്കിൽ ഷാ അബ്ദുൾ ലത്തീഫിനെക്കുറിച്ച് സംസാരിക്കും. ലത്തീഫ് 1689 നും 1752 നും മദ്ധ്യേ ജീവിച്ചിരുന്ന സിന്ധിയിലെ ഒരു കവിയാണ്.



## സൂഫി-ലാ-കുഫി

യാതൊരു മതസിദ്ധാന്തങ്ങളും വിശ്വാസങ്ങളും പ്രമാണങ്ങളും ഇല്ലാത്തവരാണ് സൂഫികൾ. യോഗികൾ പറഞ്ഞു തുടങ്ങുന്നു.

സൂഫി എന്നാൽ എന്താ? സൂഫ് എന്നാൽ കമ്പിളിവസ്ത്രം! സാ അഥവാ സോഫിയ എന്ന വാക്കിൽനിന്നുണ്ടാകുന്നു. വിജ്ഞാനം വിശുദ്ധി എന്നൊക്കെയാണർത്ഥം. ഭാരതത്തിലെ ദാർശനികരിൽനിന്നും കടം കൊണ്ടതാണ് സൂഫി സിദ്ധാന്തം. ഋഷികളുടെ തപശ്ചര്യമാത്രം സൂഫികൾക്കില്ല. പ്രവാചകനായ മുഹമ്മദും ഖുറാനുമായി സൂഫിസത്തിന് ബന്ധമില്ല. അവരുടെ വിശ്വാസം ഭാരതത്തിലെ വേദാന്തികളുടേതിന് തുല്യമാണ്. അതായത് ബ്രഹ്മം ഒന്നേയുള്ളൂ. വിശ്വചൈതന്യം അതുതന്നെയാണ്. വേറെ ഉണ്ടെന്ന് തോന്നുന്നത് മായ ആണ്. സൂഫികൾ മായയ്ക്ക് 'തിൽസം' എന്ന് പറയും. ജീവാത്മാവും പരമാത്മാവും ഒന്നുതന്നെയാണ്. മനുഷ്യൻ പാപിയായി ജനിക്കുന്നില്ല. ഒരാൾമാത്രം ദൈവമോ, ദൈവപുത്രനോ ആകുന്നുമില്ല. നമ്മിൽ ഓരോരുത്തരും ഈശ്വരചൈതന്യംതന്നെയാണ്. നാം നമ്മെ അറിയണം. അറിവ് സാക്ഷാൽക്കരിക്കണം.

സിന്ധിസാഹിത്യം അനായാസേന ഉദ്ധരിച്ചുകൊണ്ട് യോഗികൾ ഈ വിഷയങ്ങൾ പറയുന്നതിനോടൊപ്പം ഉർദ്ദുവും ഹിന്ദിയും ബംഗാളിയും കടന്നുവരും. അവിടെയാണ് പ്രഭാകരസിദ്ധയോഗികൾ എന്നെ അത്ഭുതപ്പെടുത്തിക്കളഞ്ഞത്.



# പ്രഭാകരയോഗി

**കൊട്ടാരത്തിൽ ശങ്കുണ്ണി**

ഹരിപ്പാടിനടുത്ത് പള്ളപ്പാട് എന്നൊരു ദേശമുണ്ട്. അവിടെ നാടാലയ്ക്കൽ എന്നൊരു ഗൃഹവുമായി പ്രഭാകരസിദ്ധയോഗിക്ക് നിത്യസമ്പർക്കമുണ്ടായിരുന്നു. കാലം കൊ.വ. 933-973. കാർത്തിക തിരുനാൾ രാമവർമ്മ മഹാരാജാവ് നാടുവാണുകൊണ്ടിരിക്കവേ ഭാര്യാഗൃഹമായിരുന്നു അത്. തേവലശ്ശേരി നമ്പി എന്ന ഒരു മഹാ വിദ്വാന്റെ ആശ്രിതനായിരുന്നു കുഞ്ചിക്കുട്ടിപ്പിള്ള.

പ്രഭാകരയോഗി അതിരാവിലെ ചങ്ങനാശ്ശേരിയിലൂടെ പോകവേ വള്ളക്കടവിൽ സൊറ പറഞ്ഞിരുന്ന അഞ്ചാറ് ചെറുപ്പക്കാർ ദുരർത്ഥത്തിൽ അദ്ദേഹത്തോട് എന്തൊക്കെയോ പറഞ്ഞു കളിയാക്കി.

'രാത്രി എവിടെയായിരുന്നു. ഇത്ര പുലർച്ചെ എന്തിനാണ് എഴുന്നേറ്റത്? താടിയും മുടിയും കളഞ്ഞ് ഞങ്ങളുടെ കൂടെ കൂടിയാൽ വേണ്ടില്ല! നല്ല തടി ഉണ്ടല്ലോ?'

ഏതാണ്ടിപ്രകാരമായിരുന്നു അവരുടെ പദപ്രയോഗം! യോഗികൾ അവരുടെ അടുത്തു ചെന്ന് എല്ലാവരേയും സൂക്ഷിച്ചു നോക്കി. അറപ്പിച്ച് ഉരുപ്പടിയാക്കി മാറ്റുന്നതിന് ചെത്തിമിനുക്കിയിട്ട ഒരു കൂറ്റൻ ആഞ്ഞിലിത്തടിയിലാണ് ആറുപേരും നിരന്നിരുന്നത്. യോഗി ചോദിച്ചു.

'എത്ര കൂലി തരും?' അവരിലൊരാൾ പറഞ്ഞു.

'ഒരു ബ്രിട്ടീഷ് രൂപ തരും. ഈ തടി വള്ളത്തിൽ കയറ്റുകയാണ് ജോലി.'

'ശരി സമ്മതം. നിങ്ങൾ അവിടെ ഇരിക്കുക.' ഇത്രയും പറഞ്ഞ് യോഗി നടന്നുമറഞ്ഞു. അനന്തരം എന്തു സംഭവിച്ചുവെന്നോ? ആ ചെറുപ്പക്കാർ കൊത്തിവച്ച പാവകൾപോലെ ആ തടിപ്പുറത്ത് നിശ്ചലരായി ഇരുന്നു. ആർക്കും അനങ്ങിക്കൂടാ. സംസാരിച്ചുകൂട. നേരം കുറെക്കഴിഞ്ഞു. ചുറ്റു പാടുമുള്ളവരും ആ ചെറുപ്പക്കാരുടെ ബന്ധുമിത്രാദികളും അറിഞ്ഞും



കേട്ടും ഓടിക്കൂടി. സ്ത്രീകൾ അലമുറയിട്ട് കരയുവാൻ തുടങ്ങി. പലരും കൂടിപിടിച്ച് വലിച്ചിട്ടും തടിപ്പുറത്തുനിന്നും മാറുന്നില്ല. കാന്തവും ഇരുമ്പും ചേർന്ന മട്ടിൽ ഉറച്ചിരിക്കുന്നു!

തേവലശ്ശേരി നമ്പിയുടെ ആവശ്യത്തിന് തടിപ്പണിക്ക് വന്നവരായി രുന്ന അവർ. വിവരമറിഞ്ഞ് നമ്പി സ്ഥലത്തുവന്നു. സാഹചര്യങ്ങൾ കണ്ട തിനുശേഷം നമ്പി അവിടെ കൂടിനിന്നവരോട് 'ഇതിലെ ആരെങ്കിലും വിശേ ഷിച്ച് വന്നിരുന്നോ' എന്ന് തിരക്കി. വള്ളക്കടവിൽ കരിപ്പെട്ടിക്കാപ്പി വിറ്റു

കൊണ്ടിരുന്ന ഉമ്മ 'താടിയും മുടിയും ഉള്ള ഒരാൾ ഇവരുമായി സംസാരിക്കുന്നത് കേട്ടു' എന്നു പറഞ്ഞു.

താടിയും മുടിയുമുള്ള ആ മനുഷ്യനെത്തേടി നാനാദിക്കിലൂടെ ആളുകൾ ഓടിത്തുടങ്ങി. അക്കാലത്ത് ജനബാഹുല്യം നന്നെ കുറവായിരുന്നു. വിശേഷിച്ചൊരാളെ കാണുന്നതായാൽ ഏവരും ശ്രദ്ധിക്കുമായിരുന്നു. മദ്ധ്യാഹ്നത്തോടുകൂടി ശ്രീവല്ലഭസ്വാമി ക്ഷേത്രത്തിൽ (തിരുവല്ല)വച്ച് യോഗിയെ കണ്ടുമുട്ടി. സായാഹ്നത്തോടുകൂടി നമ്പിയും, അനുയായികളും യോഗിയുടെ അരികിലെത്തി. ഉദ്ദേശ്യമനുസരിച്ച് അവർ പല കാഴ്ചവസ്തുക്കളുമായിട്ടാണ് വരവ്! ഏതാണ്ട് നൂറിൽത്താഴെ ജനങ്ങൾ.

നമ്പി അവിവേകത്തിന് മാപ്പു ചോദിച്ചു. അവർ കൊണ്ടുവന്ന പഴവും, കൽക്കണ്ടവും മറ്റും അവർക്കുതന്നെ വിതരണം ചെയ്തു. നമ്പിയുടെ കാതിൽ എന്തോ പറഞ്ഞു. വളരെവേഗം അവർ തിരിച്ച് ചങ്ങനാശ്ശേരിയിൽ എത്തി. അവരുടെ കാതുകളിൽ നമ്പി യോഗി പറഞ്ഞുവിട്ട മന്ത്രം ഉച്ചരിച്ചു. ഓരോരുത്തരായി വേഗം പിടഞ്ഞെഴുന്നേൽക്കുകയും ചെയ്തു.

പിന്നീട് നമ്പിയുടെ അപേക്ഷയനുസരിച്ച് കുഞ്ചിക്കുട്ടിപ്പിള്ളയെ അനേകം വിദ്യകൾ അഭ്യസിപ്പിച്ചുകൊണ്ട് യോഗികൾ നാടാലയ്ക്കൽ ഭവനത്തിൽ പാർത്തിരുന്നു. രാജാ കേശവദാസനും മറ്റും യോഗിയുടെ പരിചയസീമയിൽ വന്നതും അക്കാലത്താണ്.

(ലക്ഷ്മീഭായി ഗ്രന്ഥാവലി) 1909 തൃശൂർ



# പലരും പലതും



**യോ**ഗികളെക്കുറിച്ച് സാധാരണക്കാരായ ജനങ്ങൾക്ക് വളരെ അനുഭവങ്ങൾ ഉണ്ട്. അവർ അത് എഴുതുകയോ, പ്രസിദ്ധീകരിക്കുകയോ ചെയ്തിട്ടില്ല. എന്നാൽ സുഹൃത്തുക്കളോടും ബന്ധുക്കളോടും പറഞ്ഞിട്ടുണ്ട്. കർണ്ണാകർണ്ണികയാ പ്രചാരം നേടിയ അത്തരം അനുഭവങ്ങളിൽ ഒരുപക്ഷേ അത്യുക്തിയും അതിശയോക്തിയും കലർന്നിട്ടുണ്ടാവാം. വായനക്കാർ പേറ്റിയും, കൊഴിച്ചും നെല്ലും പതിരും വേർതിരിച്ചുകൊള്ളണം. അച്ചടിച്ച് പുറത്തുവന്നിട്ടുള്ള പ്രശസ്തരുടെ ലേഖനങ്ങളിലും ഇതേ വിവേചനാധികാരം വായനക്കാർക്കുണ്ട്.

ഒരു അമാവാസി രാത്രിയിൽ യോഗി മട്ടുപ്പാവിൽ മാനത്തുനോക്കി കിടക്കുകയാണ്. ഗൃഹനാഥൻ മുറിയിൽ കയറി കിടക്കുവാനപേക്ഷിച്ചുകൊണ്ട് അരികിൽ ചെന്നു. 'നീ എന്റെ അടുത്തു കിടക്കൂ' എന്ന് പറഞ്ഞതനുസരിച്ച് അപ്രകാരം കിടന്നു. അദ്ദേഹം എന്നെ ചേർത്തുപിടിച്ചു. മൺമറഞ്ഞുപോയ എന്റെ അച്ഛൻ അമ്മ, അമ്മൂമ്മ തുടങ്ങിയവരേയും കാണുവാനും സംസാരിക്കുവാനും കഴിഞ്ഞു.

**ഉള്ളൂർ ഗോവിന്ദൻകുട്ടി**



**ആ**ത്മഹത്യയല്ലാതെ വേറെ ഒരു മാർഗ്ഗവും മുന്നിലില്ലാതിരുന്ന ഒരു കാലഘട്ടത്തിലാണ് പ്രഭാകരസിദ്ധയോഗിയെ ഞാൻ കണ്ടുമുട്ടുന്നത്. അവിടുന്ന് എന്റെ ക്ഷണം സ്വീകരിച്ച് എന്റെ വാടക

വീട്ടിൽ വന്നു. ഭാര്യയും മക്കളും പട്ടിണിയാണ്. അദ്ദേഹത്തിന് കൊടുക്കുവാൻ ഒന്നുമില്ല. ഞങ്ങൾക്ക് വളരെ വിഷമം തോന്നി. അതദ്ദേഹം മനസ്സിലാക്കിയിട്ട് ഒരു നൂറു രൂപ എടുത്തുതന്നു. അടുത്ത ഹോട്ടലിൽനിന്നും ഏഴ് ഊണ് വാങ്ങിവരാൻ പറഞ്ഞു. കുട്ടികൾക്ക് ഓറഞ്ച്, ഏത്തപ്പഴം തുടങ്ങിയതും. ഞാനപ്രകാരമെല്ലാം ചെയ്തു. ഏവരും നന്നായി ഊണു കഴിച്ചു. അദ്ദേഹവും കൂട്ടിക്കുഴച്ച് അൽപ്പമൊക്കെ ഉണ്ടു. അപ്പോൾ സമയം മദ്ധ്യാഹ്നം കഴിഞ്ഞ് രണ്ട് മണി ആയിരിക്കണം. അദ്ദേഹം യാത്രയാവുകയാണ്. ഒരു വെളിപാടുപോലെ-

'നാളെ ഈ സമയത്ത് ഞാൻ വരും. അപ്പോൾ നിന്റെ കടമെല്ലാം കൊടുത്തു വീട്ടിയിരിക്കണം' എന്ന് കൽപ്പിച്ചിട്ട് ഇറങ്ങി വേഗം നടന്നുമറഞ്ഞു. കടംവീട്ടണമെന്ന് ഞങ്ങൾക്കും വലിയ ആഗ്രഹമുണ്ട്. എന്താ അതിനുള്ള വഴി? യോഗി എങ്ങനെ കടം വീട്ടണമെന്നാണ് പറഞ്ഞത്. ചിന്തിച്ചിട്ട് ഒരു പിടിയും കിട്ടുന്നില്ല.

അന്ന് അഞ്ചു മണി ആയപ്പോൾ തിരുവിതാംകൂർ ദേവസ്വം പ്രസിഡന്റ് പ്രാക്കുളം ഭാസി എന്ന ആൾ വീട്ടിലെത്തി രണ്ടാഴ്ചയ്ക്കകം അത്യാവശ്യം ചില ജോലികൾ ചെയ്തുതരുന്നതിലേക്ക് പത്തു ലക്ഷം രൂപ എന്നെ ഏൽപ്പിച്ചു. എനിക്ക് ആ പണി കിട്ടുമെന്ന് ഒരു പ്രതീക്ഷയും ഉണ്ടായിരുന്നില്ല.

എന്തും വരട്ടെ, ഇതിൽ പ്രഭാകരയോഗിയുടെ അനുഗ്രഹം ഉണ്ട് എന്നുറച്ച് അവിടുന്ന് പറഞ്ഞതുപോലെ പിറ്റേ ദിവസം ഉച്ചയ്ക്ക് മുൻപ് എന്റെ സകല കടങ്ങളും കൊടുത്തുവീട്ടി.

രണ്ടുമണി കഴിഞ്ഞപ്പോൾ യോഗി പെട്ടെന്ന് കയറിവന്നു. ഞങ്ങൾ വീണു തൊഴുതു. പൂട്ടിയിട്ടിരുന്ന കട വീണ്ടും തുറന്ന് അവിടെ വിളക്ക് വച്ചുതന്നു. പിന്നീട് ഇതുവരെ കട മുടങ്ങിയിട്ടില്ല. കടം ഉണ്ടായിട്ടില്ല. ജോലി കുറവുമില്ല. കേരളത്തിലെ ഏറ്റവും വലിയ വെങ്കലവ്യാപാരസ്ഥാപനം ഞങ്ങളുടേതാണ്.

**-അയ്യർ & അയ്യർ**



**വി**വാഹത്തിനുശേഷം പതിനാല് വർഷത്തേയ്ക്ക് ഞങ്ങൾക്ക് സന്താനം ജനിച്ചില്ല. ചെയ്യാത്ത ചികിത്സകളും കാണാത്ത വൈദ്യന്മാരുമില്ല. എല്ലാവരും കൈവിട്ടു. ഒരു കുട്ടിയെ ദത്തെടുക്കണമെന്ന് ആലോചിച്ചുകൊണ്ടിരിക്കുന്ന കാലത്താണ് ഒരിക്കൽ പ്രഭാകര യോഗി ഞങ്ങളുടെ വീട്ടിലെത്തിയത്. മുറ്റത്ത് ഒരു പഴയ മൂട് ചെമ്പരത്തി ധാരാളം പൂക്കളുമായി നിന്നിരുന്നു. അതിന്റെ മൂന്ന് മൊട്ട് വിരിയുന്നതിന് മുൻപ് വെറും വയറ്റിൽ വെണ്ണ ചേർത്ത് ചാലിച്ച് ഒരു മാസം സേവിക്കുവാൻ എന്നോട് പറഞ്ഞിട്ടാണ് അദ്ദേഹം പോയത്. ഒരു പ്രയാസവുമില്ലാത്ത ആ ചികിത്സ ഞാൻ മുറയായി ചെയ്തു. ഒരു വർഷത്തിനുള്ളിൽ ഞങ്ങൾക്ക് പിറന്ന ഉണ്ണിയാണ് സുപ്രസിദ്ധനായ പ്രഭാകരവർമ്മ.

**-ശങ്കരനാരായണൻതമ്പി**



**നേ**താജി സുഭാഷ് ചന്ദ്രബോസ് ഇന്നും ജീവിച്ചിരിപ്പുണ്ടെന്ന് 1955 ൽ പ്രഭാകര യോഗി എന്നോട് പറഞ്ഞിട്ടുണ്ട്. പത്തുവർഷങ്ങളായി അദ്ദേഹത്തെക്കുറിച്ച് ആർക്കും ഒന്നും അറിവില്ലാതിരുന്നു. വളരെ വ്യക്തമായി യോഗികൾ സംസാരിച്ചു. വളരെ പൂർവ്വികരായ എഴുത്തച്ഛൻ, പഴശ്ശിരാജ എട്ടുവീട്ടിൽ പിള്ളമാർ, വേലുത്തമ്പി ദളവ, രാജാ കേശവദാസൻ തുടങ്ങിയവരെല്ലാം അദ്ദേഹത്തിന് വളരെ അടുത്തറിയാവുന്നവരാണ്. കുഞ്ചൻ നമ്പ്യാരുടെ അമ്പലപ്പുഴയുള്ള മഠത്തിൽ ഒന്നും രണ്ടും മാസം താമസിച്ചിട്ടുണ്ടെന്ന് പറയുന്നു. ഇതൊക്കെ യോഗികളുടെ പ്രായത്തെ സൂചിപ്പിക്കുന്ന കഥകളാണ്. ഒരു കള്ളം പറഞ്ഞിട്ട് ഒരാവശ്യവും ഇല്ലാത്ത ആളാണദ്ദേഹം.

**-ചങ്ങനാശ്ശേരി പരമേശ്വരൻപിള്ള**



'**എ**ന്റെ ചെറുപ്പത്തിൽ ജലാലുദ്ദീൻ കിൽജിയും, അലാവുദ്ദീൻ കിൽജിയുമൊക്കെയായിരുന്നു നാടുവാണിരുന്നത്. അന്ന് അറബി പഠിച്ചതാണ്. ചൈതന്യമഹാപ്രഭുവിനെ ഞാൻ കണ്ടിട്ടുണ്ട്. കൃഷ്ണദേവരായർ, തെനാലി രാമൻ തുടങ്ങിയവരെ അറിയാം. ഉഷാപരി

ണയം എഴുതിയത് കൃഷ്ണദേവരായരാണ്. ബാബർ ഹുമയൂൺ, അക്ബർ, ജഹാംഗീർ, ഷാജഹാൻ, ഔറംഗസീബ് എന്നിവരെല്ലാം ഞാനറിയാത്തവരല്ല. ഔറംഗസീബ് ഒരു ഋഷിയായിരുന്നു. ശിവജി, ഗുരുനാനാക്ക് എന്നിവരെ ഞാൻ നേരിൽ കണ്ടിട്ടുണ്ട്.'

ഇതാണ് പ്രഭാകരസിദ്ധയോഗിയുടെ വാദഗതി. സംശയമുണ്ടോ? അറിയാവുന്നവരുടെ സ്വകാര്യജീവിതത്തെക്കുറിച്ചുപോലും പച്ചയായി പറയും. വേലുത്തമ്പി ദളവയുടെ ചിതയൊരുക്കിയത് ചട്ടമ്പിസ്വാമി ജനിച്ചുവീണ ഉള്ളൂർക്കോട്ടു പറമ്പിലാണെന്ന് തറപ്പിച്ചു പറയുന്ന ദൃക്സാക്ഷി.

**-എരുമേലി പരമേശ്വരൻപിള്ള**



**'ര**ക്തരക്ഷസ്സ്' കാണണമെന്നു പറഞ്ഞ് തിയേറ്ററിൽ കടക്കുവാൻ ശ്രമിച്ച യോഗിയെ കാവൽ നിന്നവർ കടത്തിവിട്ടില്ല. വാതുക്കൽ ഉന്തും തള്ളും ഒക്കെ നടന്നു. പ്രഭാകരയോഗിയാണെന്നോ, അദ്ദേഹമാരാണെന്നോ ആർക്കും നിശ്ചയമില്ലാതെ പോയി. കൃഷ്ണൻനായരെ കാണണമെന്നായി ഒടുവിൽ. അതിനിടയിൽ കറണ്ടുപോയി. ജനറേറ്റർ പ്രവർത്തിക്കുന്നുമില്ല. തിയേറ്ററിൽ കൂവലും ബഹളവും. ചുറ്റുമെല്ലാം കറണ്ടുണ്ട്. ഇലക്ട്രീഷ്യൻ പരിശ്രമിച്ചിട്ടും കാരണം മനസ്സിലാകുന്നില്ല. പത്തുപതിനഞ്ച് മിനിറ്റ് അങ്ങനെ പോയി. അവസാനം യോഗിയുടെ സമീപം ഞാൻ ചെന്നു. 'ക്ഷമിക്കണം, ആളറിഞ്ഞില്ല' എന്നു പറഞ്ഞതും കരണ്ടു വന്നു. അദ്ദേഹം തിയേറ്ററിൽ കയറി, ഉടനെ ഇറങ്ങിപ്പോവുകയും ചെയ്തു.

**-കലാനിലയം കൃഷ്ണൻനായർ**



**എ**ന്റെ വളരെ ചെറിയ പ്രായത്തിൽ മുതൽ ഇന്നിപ്പോൾ വാർദ്ധക്യകാലം വരെ ഞാൻ യോഗികളെ കണ്ടിട്ടുണ്ട്. വൈക്കം മഹാദേവക്ഷേത്രത്തിൽവച്ച് പലതവണ കണ്ടിരിക്കുന്നു. എന്നു കണ്ടാലും ഒരു മാറ്റവും ഇല്ല. അതാണത്ഭുതം.

**-പാലാ നാരായണൻനായർ**



**രാ**ത്രികാലങ്ങളിൽ യാതൊരു വെളിച്ചവും കരുതാതെ ദൂരസ്ഥലങ്ങളിലേക്ക് ഒറ്റയ്ക്ക് യാത്രയാവുക പ്രഭാകരയോഗിയുടെ ഒരു സാധാരണ രീതിയായിരുന്നു. ചില പ്രത്യേക സാഹചര്യങ്ങളിൽ സംശയത്തിന്റെ പേരിലും ആളറിയാതെയും പോലീസ് പിടികൂടി തടവിൽ പാർപ്പിച്ചിട്ടുള്ളതായി അറിയാം. പക്ഷേ പിന്നീട് ചെന്നു നോക്കുമ്പോൾ കക്ഷി തടവറയിൽ ഉണ്ടാകാറില്ല. ഈ അനുഭവം പല ജയിൽവാർഡന്മാരേയും വളരെ കുഴച്ചിട്ടുണ്ട്.

**-തോമസ് ചാണ്ടി റിട്ട. എസ്.ഐ.**



**ര**ണ്ട് ദിവസം സൂര്യനുദിച്ചാൽ മതി എന്റെ കിണറ്റിലെ വെള്ളം വറ്റും. വളരെ ഉയർന്ന സ്ഥലത്താണ് ഞങ്ങളുടെയെല്ലാം വീടുകൾ. ഏഴെട്ടു കുടുംബങ്ങളുണ്ട്. മലയുടെ അടിയിൽനിന്നും തലച്ചുമടിന് വെള്ളം കൊണ്ടുവരികയല്ലാതെ വേറെ ഒരു വഴിയും ഇല്ല. എല്ലാവർക്കും കിണറുകൾ ഉണ്ട്. ഒന്നിലും വേനലായാൽ വെള്ളമുണ്ടാവില്ല യോഗികളോട് ചോദിച്ച് ഒരു പരിഹാരം കാണണമെന്ന് ഞങ്ങൾ കൂട്ടായി ചിന്തിച്ചു. അങ്ങനെ ഒരവസരത്തിൽ അദ്ദേഹത്തെ മലമുകളിൽ ഞങ്ങൾ സ്വീകരിച്ചു. ഞങ്ങളുടെ വിഷമം മനസ്സിലാക്കിയ യോഗികൾ കുറച്ചുകൂടി ഉയരത്തിൽ ഒരു സ്ഥാനം കാണിച്ചുതന്നു. ആറടി കുഴിച്ചപ്പോൾ വെള്ളം കിട്ടി. ഇപ്പോൾ എല്ലാ വീട്ടിലും പൈപ്പുവഴി വെള്ളം ഇഷ്ടംപോലെ. പഞ്ചായത്ത് ഏറ്റെടുത്ത് ഇപ്പോൾ ഒരു വലിയ പ്രദേശമാകെ ആ കിണറ്റിലെ വെള്ളം വിതരണം ചെയ്യുന്നുണ്ട്.

**-അസീസ് അഷറഫ്, ഈരാറ്റുപേട്ട**



# ആത്മമിത്രം

## (പാലിയത്ത് കുഞ്ഞുണ്ണി അച്ഛൻ)

എല്ലാവർഷവും ശബരിമലയ്ക്ക് തീർത്ഥയാത്ര ചെയ്ത് മകരവിളക്ക് കണ്ടു തൊഴുതുവരാറുള്ള ഒരു അയ്യപ്പഭക്തനാണ് ഞാൻ. എനിക്ക് വയസ്സ് 80 കഴിഞ്ഞിരിക്കുന്നു. ഏഴാമത്തെ വയസ്സിൽ അച്ഛന്റേയും, വല്യച്ഛന്റേയും ഒപ്പം മല ചവിട്ടിത്തുടങ്ങിയതാണ്. ഭഗവാന്റെ കാരുണ്യംകൊണ്ട് ഒരു വർഷം പോലും യാതൊരു മുടക്കവും കൂടാതെ ഇന്നോളം ആ നിഷ്ഠ തുടരുന്നു.

ആദ്യകാലങ്ങളിലൊക്കെ മുഴുവൻ ദൂരവും നടന്നാണ് പൊയ്ക്കൊണ്ടിരുന്നത്. ക്രമേണ എരുമേലിവരെ ബസ്സിന് പോയി തുടങ്ങി. കുറേക്കാലം കഴിഞ്ഞപ്പോൾ ചാലക്കയം വരെ ബസ്സിന് പോകാമെന്നായി. പിന്നെ പമ്പ വരെ ആയി. ഇന്നിപ്പോൾ പതിനെട്ടാം പടിക്കൽ വിമാനത്തിലിറങ്ങുവാൻ വഴി ചിന്തിക്കുന്നു. എങ്കിലും ഞങ്ങൾ പഴയ ആളുകൾ തീർത്ഥാടനം (ആടനം=പദയാത്ര) തന്നെ ഇന്നും തുടരുന്നു.

1109 മകരം 1-ാം തീയതി ഞായറാഴ്ച (1134 ജനുവരി 14) എനിക്ക് മറക്കുവാൻ കഴിയുന്ന ദിവസമല്ല. ഞാനും ഒപ്പം മൂന്നുനാല് ഭക്തന്മാരും അഴുതയിൽനിന്നും രാവിലെ നടക്കുകയാണ്. അന്ന് എന്റെ ജന്മദിനമാണ്. മൂലം നക്ഷത്രം.

അവിടെ മുതൽ ഞങ്ങളുടെ ഒപ്പം ഒരു യോഗിയും നടന്നുതുടങ്ങി. ഇരുമുടിക്കെട്ടുമൊന്നുമില്ല. മുദ്ര ധരിച്ചിട്ടില്ല. നീണ്ട മുടിക്കെട്ടും തെറിച്ചു നിൽക്കുന്ന താടിരോമങ്ങളും ഉണ്ട്. ആദ്യമൊന്നും ആളെ മനസ്സിലായില്ല. കുറച്ചുദൂരം നടന്നപ്പോൾ മറ്റ് ചിലരുടെ വാക്കുകളിലൂടെ ഇദ്ദേഹം പ്രഭാകര

യോഗിയാണെന്ന് ഞങ്ങൾ മനസ്സിലാക്കി. ഒരു പുണ്യാത്മാവിനെ പിന്തുടരുവാൻ കഴിഞ്ഞതിൽ വളരെ സന്തോഷം ഉണ്ടായി.

ഇന്നത്തെപ്പോലെ അക്കാലത്ത് വലിയ തിരക്കൊന്നും ഉണ്ടായിരുന്നില്ല. കാടും വള്ളിയും മറ്റും വെട്ടി മാറ്റിയാണ് നടക്കുക. എല്ലാവരുടേയും കൈയിൽ മണ്ണെണ്ണയും, ചിമ്മിനി വിളക്കും (അരിക്കൽ ലാംബ്) ഉണ്ടാവും! ചുറ്റും പെരിയ വനം. വന്യമൃഗങ്ങളുടെ ആക്രമണത്തിന് ഇരയായവരും ഉണ്ട്.

കരിമലയുടെ അടിവാരത്തിലെത്തിയപ്പോൾ കാട്ടിനുള്ളിൽ ഒരു പുലിയുടെ ശബ്ദം കേട്ടു. ഭയന്ന് ഞങ്ങൾ ഉറക്കെ ശരണം വിളിച്ചു. വീണ്ടും അതേ ശബ്ദം. എല്ലാവരും എത്ര ഭയന്നു എന്നു പറയാനില്ല. ഞങ്ങൾ ഭയപ്പെടുന്നു എന്ന് യോഗികൾ മനസ്സിലാക്കി. അദ്ദേഹം പറഞ്ഞു.

'ആരും പേടിക്കണ്ട. അവൻ എന്റെ ഒരു ആത്മമിത്രമാണ്.'

ഇത്രയും പറഞ്ഞു കഴിഞ്ഞതും ആത്മമിത്രം- ഒരുഗ്രൻ പുലി- ഇതാ ഞങ്ങളുടെ മുന്നിലേക്ക് വരുന്നു. ഞങ്ങളുടെ പ്രാണൻ പിടഞ്ഞു.

പ്രഭാകരയോഗികളെ കണ്ടതും പുലി ഒരു പൂച്ചക്കുട്ടിയെപ്പോലെ ഇരുന്നും കിടന്നും ഓരോ ഭാവപ്രകടനങ്ങൾ തുടങ്ങി. എന്തൊക്കെയോ ശബ്ദങ്ങൾ പുറപ്പെടുവിച്ചുകൊണ്ടിരുന്നു. പുലി മുൻകാലുകൾ ഉയർത്തി യോഗികളുടെ തോളിൽ വച്ച് ആലിംഗനം ചെയ്തു. ആ സ്നേഹപ്രകടനങ്ങൾ ഞങ്ങൾ ശ്വാസം മടക്കി ഒരു മണിക്കൂറോളം കണ്ടുനിന്നു!

ദുഃഖത്താൽ തല താഴ്ത്തി കണ്ണുനീർ വീഴ്ത്തി പുലി കാട്ടിലേക്ക് മറഞ്ഞു. ഞങ്ങൾ വീണ്ടും മുന്നോട്ട് നടന്നുകൊണ്ടിരുന്നു. അന്ന് ചെറിയാന വട്ടത്ത് ഞങ്ങൾ വിരിവച്ചു. യോഗി വീണ്ടും മുന്നോട്ടു തന്നെ നടന്നുമറഞ്ഞു. പിന്നീട് ഞാൻ അദ്ദേഹത്തെ നേരിട്ട് കണ്ടിട്ടില്ല. എന്നാൽ എന്റെ ഹൃദയത്തിൽ സദാ ആ രൂപം പ്രകാശിക്കുന്നുണ്ട്.

ഈ സംഭവം ഞാൻ പിന്നീട് പലരോടും പറഞ്ഞിട്ടുണ്ട്. അവരിൽ പലരും അത് കള്ളമാണെന്ന് കരുതിയിട്ടുണ്ടാവണം. ഒരു കള്ളം പറഞ്ഞിട്ട്



ഇതിൽനിന്നും എന്ത് നേട്ടമാണുണ്ടാവുക? യേശുദേവൻ അഞ്ച് അപ്പം കൊണ്ട് അയ്യായിരം പേർക്ക് സദ്യ നടത്തി എന്ന് വിശ്വസിക്കാത്ത ക്രിസ്ത്യാനികൾ ഉണ്ടോ? അദ്ദേഹം ഉയർത്ത് എഴുന്നേറ്റു എന്ന് കള്ളം പറയുകയാണോ? കടലിന് മുകളിലൂടെ യേശുദേവൻ നടന്നുപോയതും കള്ളമാണോ? ശ്രീകൃഷ്ണൻ ഗോവർദ്ധനം എടുത്തുയർത്തി കുടചൂടിയതും കള്ളമാണോ? ഇന്നു നാം ഈ ലോകത്തിൽ ജീവിച്ചിരിക്കുന്നു എന്നതും നാളെ ഒരു കള്ളമായിത്തീരാതെ വരുമോ?

ഒരു യോഗിയെ ഗ്രഹിക്കുവാൻ ഒരു യോഗിക്ക് കഴിയും. മഹാകവി കാളിദാസന്റെ ഒരു കൃതി ആസ്വദിക്കുവാനും, നിരൂപണം ചെയ്യുവാനും തത്തുല്യനായ ഒരു പ്രതിഭാസമ്പന്നനു മാത്രമേ കഴിയൂ. മറ്റ് നൂറുകൂട്ടം യോഗ്യത ഉണ്ടായിരിക്കാം, എന്നാൽ യോഗശക്തി ഇല്ലെങ്കിൽ യോഗിയെക്കുറിച്ച് ഒരാൾ മിണ്ടാതിരിക്കുന്നതാണ് യോഗ്യത!

(ആര്യകേരളം, കോഴിക്കോട്)



*മലയാളം ആഴ്ചപ്പതിപ്പ്, 1179 ധനു 25*

# കണ്ടുകണ്ട് വലുതായ കടൽ

## ഒരാൾ മിത്തായി മാറുന്നതെങ്ങനെ എന്നാലോചിക്കുമ്പോൾ

**എസ്. ഗോപാലകൃഷ്ണൻ**

**1970**-ലാണെന്നാണോർമ്മ; ഞാൻ പ്രഭാകരസിദ്ധയോഗിയെ കാണുന്നത്. അഞ്ചാംക്ലാസിൽ പഠിക്കുകയായിരുന്ന എന്നോട് ഒരു ദിവസം രാവിലെ അമ്മൂമ്മ പറഞ്ഞു: 'പ്രഭാകരസിദ്ധയോഗിയെ കാണണമെങ്കിൽ പെട്ടെന്ന് ചെല്ലൂ, തിരുനക്കര അമ്പലത്തിന്റെ കിഴക്കേ ആലിൻചോട്ടിൽ ഇരിപ്പുണ്ട്. എഴുന്നൂറ് വയസ്സായ ആളാണ്.' കേട്ടപാതി ഞാനിറങ്ങിയോടി. യോഗി നാലഞ്ചുപേരുടെ നടുവിൽ ഇരിപ്പുണ്ടായിരുന്നു.

അതിനുശേഷം ഏതാണ്ട് പതിനഞ്ചു കൊല്ലങ്ങൾക്കുശേഷമാണ് പ്രഭാകര സിദ്ധയോഗിയെക്കുറിച്ച് കേൾക്കാനിടയായത്. 1985-86 കാലത്താണെന്നാണോർമ്മ. മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എം.എൻ. ഗോവിന്ദൻനായർ (ചലച്ചിത്രകാരൻ അരവിന്ദന്റെ അച്ഛൻ) എഴുതിയ 'യതി' എന്ന കഥയായിരുന്നു അത്. ഉള്ളടക്കം ചുരുക്കിപ്പറയാം. എഴുത്തുകാരന്റെ വീട്ടിലെത്തിയ സിദ്ധയോഗിയോട്, ആയിടയ്ക്ക് ഏതോ പർവ്വതാരോഹകസംഘം ഹിമാലയൻ യതിയെക്കണ്ട പത്രവാർത്തയെപ്പറ്റി പറഞ്ഞപ്പോൾ, സിദ്ധയോഗി പറഞ്ഞത്രെ. 'അവൻ നമ്മുടെ കൊച്ചുരാമനല്ലേ' എന്ന്. ഏതാണ്ട് അഞ്ഞൂറു കൊല്ലം മുമ്പ്. ഇന്ന് മാവേലിക്കര എന്നറിയപ്പെടുന്ന പ്രദേശത്തുനിന്നും യോഗിയുടെ കൂടെ ഹിമാലയത്തിൽ പോയ കൊച്ചുരാമൻ എന്ന പയ്യൻ ഏതോ വിശേഷവിധിയുള്ള കൂൺ കഴിച്ചതിനെത്തുടർന്ന് ശരീരം വലുതായി ഹിമമനുഷ്യൻ



ആയതാണത്രെ.

പിന്നീട് പ്രഭാകര സിദ്ധയോഗിയെക്കുറിച്ച് അധികമൊന്നും കേൾക്കാതിരിക്കുകയായിരുന്നു. അങ്ങനെയിരിക്കുമ്പോൾ 1995 ൽ കോട്ടയത്തെ ഒരു ഹോട്ടലിൽ കയറിയ ഞാൻ ഒരു ഫോട്ടോ കാണാനിടയായി. പത്മാസനത്തിലിരിക്കുന്ന താടിക്കാരനായ ഒരു യോഗിയുടെ പടം. താഴെ എഴുതിയിരിക്കുന്നു 'ബ്രഹ്മശ്രീ ശിവപ്രഭാകര സിദ്ധയോഗി പരമഹംസർ- ജനനം 1263, മരണം 1986. എല്ലാ യുക്തികളെയും അതിജീവിക്കുന്ന ഒരു നാട്ടുവർത്തമാനത്തിൽ സജീവമായിത്തുടരുന്ന കൗതുകമാണിത്. ആ കൗതുകത്തിന്റെ ജന്മഹേതുവായ കുറിയ മനുഷ്യരൂപത്തെയും അദ്ദേഹത്തിന്റെ ശിഷ്യത്വം അംഗീകരിക്കുന്ന അനവധി ജനത്തെയും പഴയ തിരു-കൊച്ചിയിൽ പ്രത്യേകിച്ച് കോട്ടയം പ്രദേശത്ത് ഒരു മിത്തായി വളർന്ന അദ്ദേഹത്തിന്റെ അപദാനങ്ങളെയും നാം എങ്ങനെ വിലയിരുത്തും.' നാനാർത്ഥങ്ങളിൽ വേർപിരിയുന്ന വിവിധ അവധൂത സമ്പ്രദായങ്ങളിൽ ഒന്നിൽ ഈ വിഹാരിയുടെ നാടോടി

ജന്മത്തെ നമുക്ക് ഉൾപ്പെടുത്താനാകുമോ? കേവലയുക്തിക്ക് അവധി നൽകിയാൽ മാത്രം പ്രവേശം ലഭിക്കുന്ന ഒരു മേഖലയിലാണ് പ്രഭാകര സിദ്ധയോഗിയെക്കുറിച്ചും കേട്ടുകേൾവികൾ അഴിയുന്തോറും കുരുങ്ങുന്ന പുകച്ചുരുളുകളായി പടർന്നത്, പടർന്നുകൊണ്ടിരിക്കുന്നത്.

ഇത്തവണ ക്രിസ്തുമസിന്റെ അവധിക്ക് ദില്ലിയിൽനിന്നും കേരളത്തിലെത്തിയ ഞാൻ ശിവപ്രഭാകര സിദ്ധയോഗിയുടെ സമാധിസ്ഥലമായ പുലിപ്പാറയിൽ പോയിരുന്നു. പത്തനംതിട്ടയ്ക്കടുത്തുള്ള ഓമല്ലൂരിലാണിത്. വിജനവും ഇരുട്ട് നേരത്തെ പരക്കുന്നതുമായ, പൊന്തകൾ നിറഞ്ഞ കുന്നിൽപുറമാണ് സമാധിപീഠം. സിദ്ധയോഗി അവിടെ താമസിച്ചിരിക്കാനിടയുള്ള കാലങ്ങളിൽ അവിടം കൂടുതൽ ഇടതൂർന്ന വനമായിരുന്നിരിക്കണം. മരിക്കുന്നതിനുമുൻപുള്ള ഇരുപത്തഞ്ച് കൊല്ലത്തോളം അദ്ദേഹം ഈ പുലിപ്പാറയ്ക്കടുത്തുള്ള ഒരു വീട്ടിലായിരുന്നു താമസിച്ചിരുന്നത് എന്ന് അദ്ദേഹത്തിന്റെ സന്തതസഹചാരിയായിരുന്ന നാദകുഴിയിൽ ജനാർദ്ദനൻനായർ പറഞ്ഞു.

മാന്ത്രികനാടകം

നാടോടിയായ അവധൂതനായിരുന്നു ശിവപ്രഭാകര സിദ്ധയോഗികൾ. തന്റെ പ്രകൃതങ്ങളാലും സ്ഥല-കാലരാശികളെ ഇണക്കിയും പിണക്കിയുമുള്ള സംഭാഷണ കൗശലത്താലും അടുത്തിടപഴകുന്നവരെ ഒരു മാന്ത്രികനാടകത്തിലെ അംഗമാക്കി മാറ്റാനുള്ള കഴിവ് ഇദ്ദേഹത്തിനുണ്ടായിരുന്നു എന്നുവേണം കരുതാൻ. 1948 ൽ മാതൃഭൂമി ദിനപത്രത്തിൽ വന്ന ഒരു വാർത്ത നോക്കൂ.

'685' വയസ്സായ യതിവര്യൻ മട്ടാഞ്ചേരി പോലീസ് കസ്റ്റഡിയിൽ

എറണാകുളം ജൂൺ 7.

കാഴ്ചയിൽ 30 വയസ്സ് മതിക്കുന്ന ഒരു അപരിചിതനെ മട്ടാഞ്ചേരി പോലീസ് കഴിഞ്ഞ ശനിയാഴ്ച വൈകുന്നേരം അറസ്റ്റ് ചെയ്തു ലോക്കപ്പിൽ വെച്ചിരിക്കുന്നു. തനിക്ക് 685 വയസ്സായെന്ന് പ്രസ്തുത യുവാവ് അവകാശപ്പെടുന്നതും. ലങ്കോട്ടിയും പൂണുനൂലും മാത്രം ധരിച്ച നിലയിലാണ് പോലീസ് അയാളെ കണ്ടെത്തിയത്. അറസ്റ്റിനുശേഷം ഇതുവരെ ഭക്ഷണമോ

വെള്ളമോ അയാൾ കുടിച്ചിട്ടില്ല. മലമൂത്ര വിസർജ്ജനവും ചെയ്തിട്ടില്ല. എന്നാൽ ഇതുകൊണ്ട് അയാൾക്ക് യാതൊരു ബുദ്ധിമുട്ടും ഉള്ളതായി കാണുന്നില്ല. കൊല്ലവർഷം 438 (ക്രിസ്താബ്ദം 1263) മീനമാസത്തിലെ പൂരുരുട്ടാതി നാളിലാണ് താൻ ജനിച്ചതെന്നും സുപ്രസിദ്ധമായ അകവൂർ മനയിലെ അംഗമാണ് താനെന്നും അയാൾ പറയുന്നു. 11 കൊല്ലം തുടർച്ചയായി കടലിനടിയിൽ താമസിച്ചിട്ടുണ്ടെന്നും ഇയാൾ അവകാശപ്പെടുന്നുണ്ട്.

ഇന്ന് കേരളത്തിലെ ഏതെങ്കിലും ഒരു പോലീസ് സ്റ്റേഷനിൽ ഇങ്ങനെയൊരു പ്രതി വന്നാൽ എഫ്.ഐ.ആർ. തയ്യാറാക്കുമ്പോഴുണ്ടാകാവുന്ന ആശയക്കുഴപ്പം ആലോചിച്ചുനോക്കൂ. അപ്പോൾ അരനൂറ്റാണ്ടിനു മുമ്പുള്ള സ്ഥിതി പറയണോ? പൊതുവേ സന്യാസിമാരോട് അവരുടെ പ്രായം ചോദിക്കരുതെന്ന് ഒരു ധാരണയുണ്ട്. പൂർവ്വാശ്രമബന്ധിയായ ജനനവുമായി പുതിയ ജീവിതത്തിന് ബന്ധമില്ല എന്ന വിശ്വാസംകൊണ്ടാവാമിത്. അലഹബാദിലെ മഹാ കുംഭമേളയിൽ കണ്ട, ഒരു നാഗബാബയെ ഞാൻ ഓർക്കുന്നു. പതിറ്റാണ്ടുകളായി അയാൾ വലതുകൈ പൊക്കിപ്പിടിച്ചിരിക്കുകയാണ്. ആ കൈയ് ശോഷിച്ച് നിറംമാറ്റം വന്നിരിക്കുന്നു. നഖങ്ങൾ വൃത്തിയില്ലാതെ വളർന്ന് താഴോട്ട് തൂങ്ങിയിരിക്കുന്നു. അദ്ദേഹത്തിനോട് പ്രായമെത്രയായി എന്നു ഞാൻ ചോദിച്ചപ്പോൾ, ഒട്ടും രസിക്കാത്തമട്ടിൽ 'യുഗങ്ങളായി' എന്നു മറുപടി പറഞ്ഞു. നാടോടികളായ അവധൂതന്മാർ ഇങ്ങനെയാണ്. അവർ ചെറിയ വാചകങ്ങളിൽ നമ്മുടെ താളം തെറ്റിക്കും. സാധാരണക്കാർ സ്വരസിദ്ധമാക്കിയിരിക്കുന്ന ജീവിതത്തിന്റെ സൂത്രവാക്യങ്ങളിൽ പുതിയ ചേരുവ ചേർത്താണ് ഇവർ താളം തെറ്റിക്കുന്നത്. സൂത്രവാക്യം തെറ്റുമ്പോൾ ഗണിതശാസ്ത്രംതന്നെ തകരും. ആ തകർച്ചയിൽ ഇവരുടെ മാന്ത്രികഗോപുരം ഉയരുന്നു.

പ്രഭാകര സിദ്ധയോഗി പതിനൊന്ന് കൊല്ലത്തോളം കടലിനടിയിൽ താമസിച്ചു എന്ന് പോലീസ് സ്റ്റേഷനിൽ ബോധിപ്പിച്ചുവെന്നു പറഞ്ഞല്ലോ. ഈ ജലവാസത്തിനുശേഷം കരയിലേക്കു വന്നപ്പോൾ അദ്ദേഹത്തിന്റെ ശരീരത്തിൽ കടൽകക്കകൾ അള്ളിപ്പിടിച്ചിരുന്നത്രെ. വലിയ വലിയ മത്സ്യങ്ങൾ

അദ്ദേഹത്തിന്റെ കൂട്ടുകാരായിരുന്നത്രെ. സംഭാഷണത്തിലൂടെ പെരുകുന്ന ഈ വിവരണങ്ങളിലൂടെ ചുറ്റിനും ഇരിക്കുന്നയാളുകളുടെ മനസ്സിൽ, കടലിൽനിന്നും ഉയരുന്ന കൊളോസസ്സിനെപ്പോലെ ഒരു രൂപം തെളിഞ്ഞുവരുന്നു.

1948 ൽ പോലീസ് സ്റ്റേഷനിൽനിന്നും അദ്ദേഹത്തെ ഇറക്കിക്കൊണ്ടുപോയത് ആലുവയിലെ അകവൂർ മനയിലേക്കുതന്നെയാണ്. മനയ്ക്കൽ കുറച്ചുനാൾ അദ്ദേഹം താമസിച്ചിരുന്നുതാനും. 1948 ഒക്ടോബർ ഒൻപതാം തീയതി കോട്ടയത്തുനിന്നിറങ്ങിയ പൗരധ്വനി ദിനപത്രത്തിൽ അകവൂർ മനയ്ക്കൽ നാരായണൻ നമ്പൂതിരിപ്പാട്, ചൊവ്വര എന്നൊരാൾ എഴുതിയ ഒരു കുറിപ്പുണ്ട്. അതിൽ മനയ്ക്കൽ വന്നുതാമസിക്കുന്ന പ്രഭാകര സിദ്ധയോഗി ഉണ്ടാക്കിയിരിക്കുന്ന വാദപ്രതിവാദങ്ങളെയും കോലാഹലങ്ങളെയും നിശിതമായി വിമർശിച്ചിട്ടുണ്ട്. മനയ്ക്കലെ ഒരു തിരുമുൽപ്പാട് വഴിയാണ് അദ്ദേഹത്തിന് ഭക്ഷണം എത്തിച്ചിരുന്നതെന്നും എന്നാൽ ഒരു ദിവസം ഒരു നായർ വഴി ഭക്ഷണം കൊടുത്തപ്പോൾ പ്രക്ഷുബ്ധനായ യോഗി ഇനി തനിക്ക് മനയ്ക്കൽനിന്നും ഭക്ഷണം വേണ്ട എന്ന് തീരുമാനിച്ചെന്നും കുറിപ്പ് പറയുന്നു. പിന്നീടറിയാൻ കഴിഞ്ഞത് അദ്ദേഹത്തിന് സ്ഥലത്തെ നായർവീടുകളിൽനിന്നും ഭക്ഷണം കിട്ടിത്തുടങ്ങിയിരുന്നു എന്നാണത്രെ.

## അവകാശവാദങ്ങൾ

ദില്ലിയിൽ തിരിച്ചെത്തിയ ഞാൻ ഇവിടെ താമസമാക്കിയിട്ടുള്ള പ്രൊഫ. അകവൂർ നാരായണനെ ടെലിഫോണിൽ ബന്ധപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞത് 1945 ൽ പൗരധ്വനിയിൽ ആ കുറുപ്പ് എഴുതിയത് താൻ തന്നെയാണ് എന്നാണ്. പ്രഭാകര സിദ്ധയോഗിയുമായി കുറെയധികം സമയം താൻ ചെലവഴിച്ചെന്നും അയാൾ പറഞ്ഞുനടന്നതിൽ ഒരു കഴമ്പുമില്ലെന്നും അകവൂർ നാരായണൻ പറഞ്ഞു.

എന്നാൽ ഈ കുറിപ്പ് അദ്ദേഹത്തിന്റെ എഴുനൂറു വയസ്സു നീണ്ട ജീവിതത്തെക്കുറിച്ചോ, അകവൂർ മനയിലെ അച്ഛനെക്കുറിച്ചോ, ആഴ്വാഞ്ചേരിയിലെ അമ്മയെക്കുറിച്ചോ ഉള്ള അവകാശവാദങ്ങളെ പരിശോധിക്കാനല്ല.

ഓരോ നാട്ടിലും ജീവിതപ്രകൃതികൊണ്ടും വ്യവസ്ഥാപിത സാമൂഹ്യവ്യാകരണത്തെ മറികടക്കുന്ന സംഭാഷണരീതികൊണ്ടും ഓരോ ആളുകൾ മിത്തുകളായി വളരുന്നതിലെ കൗതുകത്തെക്കുറിച്ചാണ്. കണ്ടുകണ്ടാണ് കടൽ ഇത്ര വലുതായതെന്ന് കവി പറയുമ്പോലെ, പറഞ്ഞുപറഞ്ഞ് ഒരാൾ അസാധാരണനാകുന്നു. അങ്ങനെയുണ്ടായ അസാധാരണനേ നമ്മുടെ ഓർമ്മയിൽ ജീവിക്കൂ.

ശിവപ്രഭാകര സിദ്ധയോഗിയെ ഗുരുവായി കരുതുന്ന ചില ആശ്രമങ്ങൾ കേരളത്തിലും തമിഴ്നാട്ടിലുമുണ്ട്. തിരുനെൽവേലിയിലെ ശങ്കരൻ കോവിലിൽ പാമ്പാട്ടി സിദ്ധരുടെ ആശ്രമം. തലശ്ശേരിയിലെ ശിവപ്രഭാകര സിദ്ധയോഗി സത്സംഗാശ്രമം, പത്തനംതിട്ടയിലെ ഓമല്ലൂരിലുള്ള പ്രഭാകര സിദ്ധ പരമഹംസ അദ്വൈതാശ്രമം എന്നിവ ഇതിൽപ്പെടുന്നു.

പ്രഭാകര സിദ്ധയോഗി, തിരുവിതാംകൂറിൽ പ്രത്യേകിച്ച് കോട്ടയം പ്രദേശങ്ങളിൽ കൗതുകവും ജിജ്ഞാസയും വിതറി നടന്നിരുന്ന കാലങ്ങളിലാണ് കേരളത്തിൽ ആകമാനം സാമൂഹ്യ നവോത്ഥാനത്തിന്റെ സന്ദേശവുമായി സഞ്ചാരിയും അവധൂതനും ഗുരുവുമൊക്കെയായിരുന്ന ശ്രീനാരായണസ്വാമി ജീവിച്ചത്. തൈക്കാട് അയ്യാവും ചട്ടമ്പിസ്വാമികളും ജീവിച്ചത്. സംയമികളായ സത്യാന്വേഷികൾ തീക്ഷ്ണമായ തീക്കനൽപോലെ കേരളത്തിൽ ജീവിച്ച ഇരുപതാം നൂറ്റാണ്ടിന്റെ ആദ്യപാദങ്ങളിൽ, ശിവപ്രഭാകര സിദ്ധയോഗികൾ വേറെ വഴികളിലൂടെ നടന്നു. അദ്ദേഹത്തിന്റെ ജീവിതം കേട്ടുകേൾവിയുടെ വർണ്ണസങ്കരത്തിലൂടെ നിറപ്പകിട്ടാർന്നതാണ്.

കുളത്തുപ്പുഴ വനത്തിൽ ഒരു മരത്തിനു മുകളിൽ തലകീഴായിക്കിടന്ന് തപസ്സു ചെയ്തപ്പോൾ സിദ്ധയോഗികൾക്ക് വേട്ടക്കാരുടെ വെടിയേറ്റു. ആശുപത്രിയിൽ നടന്നുചെന്ന് തലയിലെ തിര എടുത്തുമാറ്റി, തിരിച്ച് തപസ്സു ചെയ്യാൻ പോയത്രെ!

എരുമേലിയിലെ മണികണ്ഠനാലിന്റെ നെറുകയിൽ ഏഴു ദിവസം തലകീഴായി തപസ്സ് ചെയ്തത്, താഴെ വിരിവച്ചിരുന്ന അയ്യപ്പന്മാർ കണ്ടതാണ

ത്രെ. കോട്ടയത്ത് തിരുനക്കര ക്ഷേത്രപരിസരത്തുവച്ച് ആരാധകർ കൊടുത്ത നോട്ടുകെട്ടുകൾ സിദ്ധയോഗി തീയിട്ട് ചുട്ടുവത്രെ. അദ്ദേഹത്തിന്റെ സന്തത സഹചാരികൾ പറയുന്നത് അടുക്കാൻ ശ്രമിക്കുന്നവരെ വെറുപ്പിക്കുന്ന ശീലം സിദ്ധയോഗിക്ക് ഉണ്ടായിരുന്നു. എന്നാൽ ചിലപ്പോൾ പലരും പറയും. സ്ത്രീകൾ അടക്കമുള്ളവരുടെ മുന്നിലൂടെ നഗ്നനായി നടന്ന് പൂലയാട്ടും. എന്നിട്ടും നിങ്ങൾ അകലാതിരുന്നെങ്കിൽ മാത്രമേ സിദ്ധയോഗി ഒരാളെ വിശ്വാസത്തിൽ എടുക്കുമായിരുന്നുള്ളത്രെ.

കൊച്ചി രാജ്യത്തുവച്ച് 685 വയസ്സായെന്ന് ബോധിപ്പിച്ച പ്രതിയെ ലോക്കപ്പിലിട്ട് ഏഴു ദിവസം കഴിഞ്ഞപ്പോൾതാങ്കളെ അറിയാവുന്നവർ ആരെങ്കിലുമുണ്ടോ എന്ന് പോലീസുകാർ ചോദിച്ചു. തിരുവിതാംകൂർ ഭാഗത്ത് ഒരാൾ ഉണ്ടെന്ന് യോഗി മറുപടി പറഞ്ഞു. പേരു ചോദിച്ചപ്പോൾ, ദിവാൻ സർ സി. പി. രാമസ്വാമി അയ്യർ എന്നു പറഞ്ഞത്രെ. ദിവാനെ മരണത്തിൽനിന്നും രക്ഷിച്ചത് താനാണെന്ന് അവകാശപ്പെടുകയുംചെയ്തു. വിവരം കേട്ട് തന്നെ ക്ഷണിക്കുവാൻ വന്ന ദിവാനോട് ഇനി കുറച്ചുകാലം കടലിന്നടിയിൽ താമസിക്കുവാൻ പോവുകയാണെന്ന് പറഞ്ഞത്രെ.

പ്രഭാകര സിദ്ധയോഗി സമാധിയായ സ്ഥലത്ത് പോയ കാര്യം കോട്ടയത്ത് തിരുനക്കര ക്ഷേത്ര പരിസരത്തുള്ള ഒരു ബന്ധുവിനോട് ഞാൻ പറഞ്ഞു. അപ്പോൾ ആ യുവാവ് എന്നോട് പറഞ്ഞു 'സമാധിയൊക്കെ സിദ്ധയോഗിയുടെ ഒരു തമാശയായിരുന്നു. അദ്ദേഹം സമാധിയിൽനിന്നും പുറത്തുവന്നു. കഴിഞ്ഞ ദിവസം അദ്ദേഹത്തെ കോട്ടയത്ത് ഒരു ഓട്ടോറിക്ഷ സ്റ്റാന്റിൽ കണ്ടവരുണ്ടത്രെ.'

◆



# ഉദയാസ്തമയങ്ങളില്ലാത്ത ജ്യോതിർമ്മയൻ

**വി.പി. ജയചന്ദ്രൻ**

അധർമ്മം അസഹ്യമാകുമ്പോൾ ലോകാപകാരാർത്ഥം മഹാത്മാക്കൾ ഉദയം ചെയ്യാറുള്ളത് ഭാരതഭൂമിയുടെ മഹത്തരമായ പ്രത്യേകതയാണ്. ആധ്യാത്മികമായി ഉയർന്ന ശ്രേണിയിൽ നിൽക്കുന്നവരാണ് ഇവരിൽ പലരും. ഇങ്ങനെയുള്ള മഹാത്മാക്കളുടെ ഒരു പരമ്പരതന്നെ കേരളത്തിനുണ്ട്. ജ്ഞാനികളായ ഇത്തരക്കാരിൽവച്ച് അത്യുന്നതമായ അധ്യാത്മമണ്ഡലത്തിൽ നിത്യം വിഹരിക്കുന്ന അഭൗമജ്യോതിസ്സാണ് ബ്രഹ്മാനന്ദ ശ്രീമദ് ശിവപ്രഭാകര സിദ്ധയോഗി പരമഹംസർ തിരുവടികൾ.

എ.ഡി 1263 മാർച്ചുമാസം (കൊല്ലവർഷം 438 മീനം പൂരുരുട്ടാതി) അകവൂർ മനയിൽ ജനിച്ചു. അച്ഛൻ ഇരവി നാരായണൻ നമ്പൂതിരിപ്പാട്. അമ്മ ആഴ്വാഞ്ചേരിമനയിലെ ഗൗരി അന്തർജനം. ഇവരുടെ എട്ടാമത്തെ പുത്രനാണ് പ്രഭാകരൻ. ഇദ്ദേഹത്തിന്റെ 8-ാം വയസ്സിൽ അകവൂർ മനയിലെ തേവാരദൈവതമായ ശ്രീരാമദേവൻ ഗോസായിവേഷത്തിൽ വന്ന് പ്രഭാകരനെ ഹിമാലയത്തിലേക്ക് കൂട്ടിക്കൊണ്ടുപോയി. അവിടെ 43 കൊല്ലം തപസ്സു ചെയ്തു. യോഗത്തിന്റെ എല്ലാ ഭൂമികകളും മുഴുവൻ ജ്ഞാനാവസ്ഥകളും

സ്വായത്തമാക്കിയ പ്രഭാകരദേവൻ 'കൽപ്പം' സേവിച്ച് അനശ്വരശരീരിയായി ഈ ദിവ്യശരീരവുമായാണ് അദ്ദേഹത്തെ ഭക്തർക്കിടയിൽ കാണപ്പെട്ടത്.

1942 ൽ കൊച്ചിയിൽ ആഴക്കടലിൽ മീൻപിടിക്കാൻ പോയവർ കടലിനടിത്തട്ടിൽനിന്ന് വലയിൽ കുരുങ്ങിയ ഒരു മനുഷ്യനെ കരയിലെത്തിച്ചു. പോലീസ് സ്റ്റേഷനിൽ ഈ കടൽമനുഷ്യനെ എത്തിക്കുകയും ചില അത്ഭുതങ്ങൾ പിന്നീടുണ്ടാകുകയും ചെയ്തു. ഇക്കഥ അന്നത്തെ 'പൗരധ്വനി' ദിനപ്പത്രത്തിന് പ്രധാന വാർത്തയായിരുന്നു. ആദ്യം ജപ്പാൻകാരനാണെന്ന് കരുതിയെങ്കിലും അസാധാരണനെന്ന് വ്യക്തമായപ്പോൾ മോചിപ്പിക്കുകയും മാപ്പു പറയുകയും ചെയ്തു. പിന്നീടദ്ദേഹത്തെ കണ്ടത് പ്രസിദ്ധ പണ്ഡിതനും സാഹിത്യകാരനുമായ ചൊവ്വര പരമേശ്വരനുമായി കൂട്ടുകൂടി നടക്കുന്നതാണ്. ശബരിമലയിലെ ഉയർന്ന മരക്കൊമ്പിൽ തലകീഴായി തൂങ്ങിക്കിടക്കുന്നതും കുട്ടികൾക്കും വലിയവർക്കും പ്രസിദ്ധ ക്ഷേത്രങ്ങളിലെ പ്രസാദം വരുത്തിക്കൊടുക്കുന്നതും അനുഭവിച്ചവർ ഇന്നും ജീവിച്ചിരിക്കുന്നു. അഡ്വ. എം.എൻ. ഗോവിന്ദൻനായർ രചിച്ച എം.എൻ. കഥകൾ എന്ന ഗ്രന്ഥത്തിൽ (എൻ.ബി.എസ്. പ്രസിദ്ധീകരണം) പ്രഭാകരസിദ്ധയോഗി ഹിമമനുഷ്യനെ സൃഷ്ടിച്ച കാര്യം രേഖപ്പെടുത്തിയിട്ടുണ്ട്.

കേരളത്തിലെ അതി പ്രശസ്തരായ പലർക്കും ശ്രീമദ് പ്രഭാകരസിദ്ധയോഗിയുടെ അനുഗ്രഹം ലഭിച്ചുവെന്നതും ഇന്നും അദ്ദേഹം ഭൗതികശരീരത്തിൽത്തന്നെ കാണപ്പെടുന്നുവെന്നതും ഭക്തർ ആത്മാർത്ഥമായി വിശ്വസിക്കുന്ന കാര്യങ്ങളിൽ ചിലതുമാത്രം. ഏതുകാലത്തും ജീവശാസ്ത്രത്തിനും യുക്തിക്കും ബുദ്ധിക്കും അപ്പുറം കടന്നുനിൽക്കുന്നു ശ്രീമദ് പ്രഭാകരസിദ്ധയോഗിയുടെ അപദാനങ്ങൾ. ലോകോപകാരാർത്ഥം 18 ശരീരങ്ങൾ ആകെ താൻ സ്വീകരിക്കുമെന്ന് അവിടുന്ന് പറഞ്ഞിട്ടുണ്ട്. തിരുവനന്തപുരത്ത് പ്രഭാകരസിദ്ധയോഗിയായും കൊല്ലത്ത് ഉണ്ണിയപ്പസ്വാമിയായും ഓച്ചിറയിൽ പുണ്ണുനക്കിസ്വാമിയായും കരുവാറ്റയിൽ കരീലക്കള്ളനെന്നും അറിയപ്പെട്ടു. ശബരിമലയിലും വൈക്കത്തും ഏറ്റുമാനൂരും പത്തനംതിട്ടയിലും കുറ്റാലത്തും മദിരാശിയിലും മധുരയിലും പഴനിയിലും കാശിയിലും നേപ്പാളിനും ഒക്കെ



പല കാലങ്ങളിൽ പല വേഷങ്ങളിൽ അവിടുന്നിനെ കണ്ടവരുണ്ട്. തിരുവനന്തപുരത്ത് ഉന്നത ഉദ്യോഗസ്ഥരോടുമൊപ്പം പലപ്പോഴും കാണപ്പെട്ടപ്പോൾ ഓച്ചിറയിലും കുറ്റാലത്തും ഏറ്റുമാനൂരുമെല്ലാം പാവങ്ങളുടെ കൂടെയാണ് സഹവസിച്ചു കണ്ടത്. ആഢ്യന്മാരുടെ അകത്തളങ്ങളിലെ ആഡംബരങ്ങൾക്ക് പ്രകാശം പകരാൻ അവിടുന്നു പോയില്ല. കാറ്റിലും മഴയിലും വേനൽച്ചൂടിലും ഒരേ വേഷത്തിൽ എവിടെയും കണ്ടു. പട്ടിണിപ്പാവങ്ങൾക്കിടയിലും കുപ്പത്തൊട്ടിയിലെ എച്ചിലിലകൾക്കിടയിലും കണ്ടവരുണ്ട്. മുൻ തിരുവിതാംകൂർ ദിവാൻ സി.പി. രാമസ്വാമി അയ്യർ മുതൽ മുൻ കേരള

ഗവർണ്ണർ ശ്രീമതി. ജ്യോതി വെങ്കിടാചലം വരെ അവിടുന്നിന്റെ ഒരു വാക്കി നുവേണ്ടി പഞ്ചപുച്ഛമടക്കിനിന്നിട്ടുള്ള കഥകൾ വേറെ. കുട്ടികളോടൊത്ത് നടക്കാനും കൂട്ടുകൂടാനും ഇഷ്ടമായിരുന്നു. അവർക്ക് ചൂടാറാത്ത ഉണ്ണിയ പ്പവും, പഴനിയിലെ പഞ്ചാമൃതവും, തിരുപ്പതിയിലെ ലഡുവും വരുത്തിക്കൊ ടുത്തു. കയ്യിൽ വാരുന്ന മണ്ണ് കൽക്കണ്ടമാക്കും. കുഷ്ടരോഗി കഴിച്ച ഭക്ഷ ണത്തിന്റെ ഉച്ഛിഷ്ടം കഴിക്കുന്നതും കണ്ടവരുണ്ട്. ദീനരെ കാണുമ്പോൾ കണ്ണീർ ധാര ധാരയായി ഒഴുകും. എന്തും കഴിക്കും. വിരളമായിമാത്രം സംഭാ ഷണം. കൂടുതലും ആംഗ്യംമാത്രം.

ഒന്നും പറഞ്ഞില്ല. എല്ലാം കാട്ടിക്കൊടുത്തു. ചട്ടമ്പിസ്വാമികൾക്ക് മുരു കോപദേശം നൽകി. കടലിലൂടെ നടന്നുവന്ന് കരുവാറ്റാ സ്വാമിക്ക് കാരണ ഗുരുവായി. ചേങ്കോട്ടുകോണം ആശ്രമത്തിൽ ശ്രീമദ് നീലകണ്ഠഗുരു പാദർക്കൊപ്പം മാസങ്ങളോളം പലവട്ടം താമസിച്ചു. ശ്രീനാരായണ ഗുരുദേ വനും, മാതാ അമൃതാനന്ദമയിക്കും അനുഗ്രഹമേകി. ദിവ്യനായി അറിയ പ്പെടാൻ ഒട്ടും ആഗ്രഹിച്ചില്ല. പ്രശസ്തിയുടെ നിസ്സാരതയ്ക്ക് വശംവദനു മായില്ല. ഭൗതികാവശ്യങ്ങൾ സാധിക്കാൻ തന്നെ സമീപിച്ചവർക്ക് ഭ്രാന്ത നായും നീചനായും കാണപ്പെട്ടു. ആശ്രയിച്ചവർ പലരും കുബേരന്മാരായി. എന്നാൽ അവിടുന്നിന്റെ ജീവിതം ഒരു പിച്ചക്കാരന്റേതിനേക്കാൾ മെച്ചമാ യിരുന്നില്ല.

കടഞ്ഞെടുത്ത കരിവീട്ടിപോലെ അഞ്ചേകാൽ അടി പൊക്കവും, ദൃഢ പേശികളുമുള്ള ദേഹം. ഒരു ലങ്കോട്ടിയും ഒറ്റത്തോർത്തുമായിരുന്നു വേഷം. ഏതൊരു സാഹചര്യത്തിലും എപ്പോഴും കൈവിരലുകൾ ചിന്മുദ്രയിലായി രിക്കും. 1965 ന് ശേഷമാണ് ജുബ്ബയും നേര്യതും ധരിച്ചു കാണപ്പെട്ടതും താടിയും തലമുടിയും നരച്ചതായി തോന്നിച്ചതും. എല്ലാ ജീവശാസ്ത്രതത്വ ങ്ങളേയും വിസ്മയിപ്പിക്കുമാറ് നൂറ്റി എഴുപത് ദിവസംവരെ ജലപാനംപോ ലുമില്ലാതെ ഒറ്റക്കിടപ്പ് കിടന്നിട്ടുണ്ട്. ഒടുവിൽ ഒന്നും സംഭവിക്കാത്തപോലെ ഊർജ്ജസ്വലനായി എഴുന്നേറ്റുവരും. റൗഡികൾക്കിടയിൽ പലപ്പോഴും അവ രിൽ ഒരാളായി കാണപ്പെട്ടു.



മദ്യപാനികൾക്കിടയിൽ ഉന്നത മദ്യപാനിയായി. ഒരേസമയം ഒരേ വേഷത്തിൽ പല സ്ഥലങ്ങളിൽ കാണപ്പെട്ടു. ഇപ്രകാരം വൈരുദ്ധ്യങ്ങളും വൈവിദ്ധ്യങ്ങളും കാട്ടി അതിനുള്ളിലെ ഏകാത്മ സത്യത്തെ അനാവരണം ചെയ്യുന്ന വ്യക്തിത്വമായി- അറിയേണ്ടവർക്കുള്ള അറിവായി അവിടുന്ന് നില കൊണ്ടു. സ്ഥിതപ്രജ്ഞനും നിസ്സംഗനുമായിരുന്നു. ഇവിടുന്നിന്റെ ഇരുകൈ വിരലുകളും എപ്പോഴും ചിന്മുദ്ര ധരിച്ചിരുന്നു. അദ്വൈതത്തിനും വിശിഷ്ടാദ്വൈതത്തിനും മദ്ധ്യേ മാർഗ്ഗമാണ് സ്വീകരിച്ചിരുന്നതെന്ന് മഹത്തുക്കൾ പറയുന്നു. 'ഇക്കാണുന്നതെല്ലാം താൻതന്നെയെന്നും, എല്ലാ അമ്മമാരും പ്രസവിച്ചതും പ്രസവിക്കാൻ പോകുന്നതും തന്നെതന്നെയെന്നും അവിടുന്ന് പറയാറുണ്ടായിരുന്നു. ഒടുവിൽ ഇതെല്ലാം തന്റെയൊരു തമാശമാത്രമാണെന്നും പറയാനുള്ള ചങ്കൂറ്റം അവിടുന്നിൽ ദൃഢതയോടെ കാണാൻ കഴിയുന്നു. വിധിയും നിഷേധവുമില്ലാത്ത ബ്രഹ്മാനന്ദ ശ്രീമദ് ശിവപ്രഭാകരസിദ്ധയോഗി പരമഹംസർ തിരുവടികളുടെ ലോകവ്യവഹാരകഥകൾ യുക്തിചിന്തയ്ക്ക് വഴങ്ങാത്തതും ബുദ്ധിയുടെ നിശിതമായ വ്യവഹാരത്തിൽ താൻ നിത്യശുദ്ധനും അവേദ്യനുമായ സാക്ഷാൽ ശ്രീപരമേശ്വരൻതന്നെയെന്ന് വെളിപ്പെടുത്തുന്നതുമാണ്.'

ജ്ഞാനശരീരമാണ് താൻ സ്വീകരിക്കുന്നതെന്ന് അവിടുന്ന് പറയാറുണ്ടായിരുന്നു. ജ്ഞാനശരീരം എടുക്കുന്ന ഈശ്വരൻ താനെടുക്കുന്ന ശരീരത്തോട് എത്രനാൾ ചേർന്നിരുന്നാലും തന്റെ ഗുണങ്ങൾക്ക് മാറ്റം സംഭവിക്കുകയില്ല. ശിവനുമാത്രമേ അത് സാധ്യമാകൂ. ശിവൻ അമേയമായ അറിവാണ്. അരൂപിയും നിത്യനുംഅവ്യയനുമാണ്. ആദിയന്തമില്ലാത്തയാളാണ്.

അദ്വിതീയനും, കാരണം ഇല്ലാത്തവനും, കളങ്കരഹിതനുമാണ്. അവിടുന്ന് തന്റെ ശക്തിയാൽ ഈ ലോകത്ത് വ്യാപിക്കുന്നു. സൂര്യനും കിരണവും പോലെയാണ് ശിവനും ശിവതത്വവും. ഈ ശിവതത്വത്തിന്റെ മൂർത്തഭാവ മായിത്തീർന്നുകൊണ്ട് തേടുന്നവന് അനുഭവത്തിൽ അറിവായിത്തീരാൻ അവതരിച്ച കാരുണ്യവാരിധിയാണ് ശ്രീമദ് ശിവപ്രഭാകരസിദ്ധയോഗി പരമ ഹംസർ തിരുവടികൾ. തന്റെ ദൃഢമായ സ്നേഹംകൊണ്ട് തന്റെതന്നെ സൃഷ്ടിയായ മനുഷ്യൻതന്നെ അറിയണമെന്നും ആനന്ദരൂപമായ ശിവപദം അടയണമെന്നും സർവ്വേശനായ ശിവപ്രഭാകരൻ ആഗ്രഹിക്കുന്നു. അതി നാലാണ് അവിടുന്ന് ഭൗതികരൂപം ധരിച്ച് നമുക്കിടയിൽ കഴിഞ്ഞത്. പൂർണ്ണ തയുള്ള ഈശ്വരപ്രഭാവത്തിന്റെ മൂർത്തീഭാവമാണവിടുന്ന്. അഭയവും വരവും നൽകുന്ന സർവ്വേശ്വരനായി ഗുരുനാഥനെയല്ലാതെ മറ്റൊരു സനാ തനിയെയും കാണാനും കഴിഞ്ഞിട്ടില്ല.

(ജ്ഞാനത്താരാട്ട്, സ്വാമിപദ്മപാദർ)

---

**ശ്രീകൃഷ്ണാർപ്പണമസ്തു**

---

## ശ്രീമദ് ശ്രീധരസ്വാമി തിരുവടികളുടെ ഇതരകൃതികൾ

സങ്കീർത്തനം
മുക്തിസാരം
കർമ്മബന്ധം
ശ്രീധരീയം
പുത്രീയം
ഗുരുതരംഗം
സുക്തസാരാസവം
സിദ്ധദീപിക
നാമജപം
ദുശ്ശള
ഛാത്രപത്രം
എന്റെ ഗ്രാമം
ഈശ്വരി
ആത്മാനുശാസനം
മാതൃദൂത്
തൃപ്പാദതീർത്ഥം
ശ്രീധരാഗമം
ഗുരുഗീതാഞ്ജിലി
വാഴ്ക്കൈസംഭവങ്ങൾ
മീറ്റ് ദ പ്രസ്
ദി എൻഡ് ഓഫ് ലൈഫ്
പ്രണവോപാസന
മുക്തിമാല

ഒരു ജാതി
വനമാലീശ്വരം
സാരസ്വതം
അഷ്ടകങ്ങൾ
അഷ്ടോത്തര ശതങ്ങൾ
ഉമാ മഹേശ്വരം
ഗീത, ഗംഗ, ഗായത്രി
കൃഷ്ണഗീത
അമരനാഡി
ഖേചരീമുദ്ര
ആഗമാനന്ദഃ
പാവം നായർ
ജലധി തരംഗാ
വിദ്യാഭാസ വ്യാപാരം
വഴിയമ്പലം
പഞ്ചദശമി
ചതുർവിംശതി
ഭാരതീമരന്ദം
ശ്യാമളാ നവകം
സ്വരപഞ്ചാക്ഷരി
മഹാദേവചരിതം
ഒളിയും ഓളവും
സിദ്ധിയും സാധനയും



ശ്രീമദ് ശ്രീധരസ്വാമി തിരുവടികൾ

വളരെ ചെറിയ പ്രായം മുതൽ ഹൃഷീകേശിലെത്തുകയും, ഗുരു ശുശ്രൂഷാദികളിലൂടെ ബ്രഹ്മവിദ്യ സ്വായത്തമാക്കുകയും ചെയ്ത ശ്രീമദ് ശ്രീധരസ്വാമികൾക്ക് പ്രഭാകരസിദ്ധയോഗികളെ കൂടുതൽ അടുത്തറിയുന്നതിനുള്ള ധാരാളം അവസരങ്ങൾ ലഭിച്ചു. തൽഫലമായിട്ടാണ് ഇപ്പോൾ ഈ കൃതി ഭക്തജനങ്ങളുടെ കൈകളിലെത്തുന്നത്. യോഗികളെ അടുത്തറിഞ്ഞിട്ടുള്ള അനേകം ആളുകളുടെ അഭിപ്രായങ്ങളും അനുഭവങ്ങളും ലേഖനങ്ങളും ഈ കൃതിയിൽ ഉൾകൊള്ളിച്ചിട്ടു്. ആധികാരിക സ്വഭാവമില്ലാത്ത വാർത്തകൾ വിട്ടുകളഞ്ഞിട്ടുമു്. ജീവന്മുക്താവസ്ഥയിലെത്തിയിട്ടുള്ള ഒരു പരമഹംസന്റെ വ്യാപാരങ്ങൾ ഒരു വെറും സാധാരണക്കാരൻ നോക്കിക്കാണുമ്പോൾ ശുദ്ധ ഭ്രാന്താണെന്നോ, തട്ടിപ്പാണെന്നോ ഒക്കെ തോന്നിയേക്കാം. ഒരു യോഗിയെക്കുറിച്ച് അഭിപ്രായം പറയുവാനുള്ള യോഗ്യത പൂർണ്ണമായും നേടിയെടുത്തിട്ടുള്ള മറ്റൊരു യോഗിയാണ് ഈ ഗ്രന്ഥം ഇത്തരത്തിൽ സമാഹരിച്ചിട്ടുള്ളത് എന്നതിനാൽ പ്രയോഗപരിജ്ഞാനം നേടിയ ഒരു ഭിഷഗ്വരന്റെ അഭിപ്രായം രോഗാതുരനെന്ന പോലെ ആശ്വാസപ്രദമായിരിക്കുന്നു. ശ്രീധരസ്വാമികളുടെ ഇതരകൃതികളെക്കുറിച്ചും മറ്റും അറിയുന്നതിന് ഈ പുസ്തകം